ക്രൈസ്തവ കാഹളം
നവംബർ 2015

Eleven Cardinals Speak on Marriage and the Family

Essays from a Pastoral Viewpoint

Edited by Winfried Aymans

IGNATIUS



ആത്മീയത കുടുംബത്തിന്റെ നിലനിൽപിന് അടിസ്ഥാനം

# ഗാർഹിക സഭയെ ശക്തിപ്പെടുത്താം



*My soul proclaims the greatness of the Lord, my spirit finds joy in God my savior; for he has looked upon His servant in her lowliness; all ages to come shall call me blessed.*

വാല്യം 76 ലക്കം 11

ക്രൈസ്തവ കാഹളം
നവംബർ 2015






# ഉള്ളടക്കം

**എഡിറ്റോറിയൽ**

**പിതൃമൊഴി**

7 **ദൈവത്തിന്റെ സ്വപ്നം**

11 **ആത്മീയത കുടുംബങ്ങളുടെ നിലനിൽപ്പിന് അടിസ്ഥാനം**
**കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ**

15 
**മെത്രാന്മാരുടെ സിനഡ് ഒരു ആമുഖം**
ഫാ. മാത്യു ചാർത്താക്കുഴിയിൽ

17 **"ശാന്തശീലനും കരുണാമയനുമായഈശോ" ഫ്രാൻസിസ് പാപ്പയുടെ കാനൻ നിയമ പരിഷ്കരണങ്ങൾ**
ഫാ. ഡോ. തോമസ് കുഴിനാപ്പുറത്ത്

20 **മൊബൈലിൽ കുരുങ്ങുന്ന കുടുംബങ്ങൾ**
റവ. ഡോ. ജോളി വടക്കൻ


22 **കാരുണ്യത്തിന്റെ അസാധാരണ ജൂബിലി വർഷം** (2015 ഡിസംബർ9-2016 നവംബർ 20)
ഫാ. ചെറിയാൻ താഴമൺ


**ഞ്ഞൂ്യാ്പ്യ ചോദ്യം**
25 **രാജ്യത്തിന്റെ മുഖത്ത് കരിവാരിത്തേക്കുമ്പോൾ**
ബോബി ഏബ്രഹാം


29 **വിഷാദപർവം**
ഫാ. ഡാനിയേൽ പൂവണ്ണത്തിൽ


31 **ശിക്ഷയില്ലാത്ത കുറ്റങ്ങൾ**
ഫാ. ഷീൻ പാലക്കുഴി

32 **85-ാം പുനരൈക്യ വാർഷികം ഒരു ആദർശസംഗമം**
ഫാ. ജോൺ ബർക്കുമാൻസ് ഒ.ഐ.സി.

കവിത 36 **എന്നമ്മയ്ക്കു സ്വസ്തി**
ഫാദർ കുര്യൻ വാലുപറമ്പിൽ


37 **ക്രിസ്തീയ കുടുംബം**
ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ


39 **സച്ചിനെ കണ്ടുപഠിക്കണം**
ടോംസ് ആന്റണി


41 **നിസ്സാരങ്ങൾ**
ഉണ്ണി അമ്മയമ്പലം


42 **സാമൂഹ്യതിന്മകൾക്കെതിരെ**
മജീഷ്യൻ നാഥ്


45 **മദ്യാസക്തി രോഗത്തിന്റെ അഞ്ച് തലങ്ങൾ**
പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ
ഡോ. ജോജുജോൺ വടക്കേടത്ത്



47 **"മലഞ്ചരുവിൽ മത്തായി സാർ"**
48 **കുട്ടികൾക്ക് മാതാപിതാക്കൾ സമ്മാനമായി നൽകേണ്ട പുസ്തകം**



48






# കരുണയുടെ വാതിലുകൾ വിസ്തൃതമാകട്ടെ

കുടുംബവും വിവാഹവും വീണ്ടും ലോകത്തിന്റെ ശ്രദ്ധയാകർഷിക്കുന്നു. റോമിൽ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പാ വിളിച്ചുചേർത്ത മെത്രാൻമാരുടെ സിനഡിന്റെ മുഖ്യ ചിന്താവിഷയം വിവാഹവും കുടുംബവും ആയിരുന്നു. വിവിധ ഭൂഖണ്ഡങ്ങളിൽ നിന്നും എത്തിയ മെത്രാൻമാർ തങ്ങളുടെ സാംസ്കാരിക പശ്ചാത്തലത്തിന്റേയും സഭാപാരമ്പര്യങ്ങളുടേയും അടിസ്ഥാനത്തിൽ ആശയങ്ങൾ അവതരിപ്പിച്ചു. മാർപ്പാപ്പാ എല്ലാ സെഷനുകളിലും സജീവമായി പങ്കുചേർന്നു. വിവാഹത്തിന്റെ പരിശുദ്ധി, അവിഭാജ്യത, കുടുംബങ്ങളുടെ നിലനിൽപ്പ് ഇവയെല്ലാം സിനഡിന്റെ സജീവ പരിഗണനക്കും ചർച്ചകൾക്കും പഠനങ്ങൾക്കും വിധേയമായി. വിവാഹവും കുടുംബവും ഒരു സഭയുടെ വിഷയമല്ല. അത് പൊതുസമൂഹത്തിന്റെ വിഷയമാണ്. രാജ്യങ്ങളുടെ നിലനില്പിന്റെ വിഷയമാണ്. അപ്പോൾ അതു നിലനില്ക്കേണ്ടത് എല്ലാവരുടെയും ആവശ്യമാണ്. വിവാഹവും കുടുംബവുമൊക്കെ എന്തിനാണെന്ന് ചോദിക്കുന്നവർ ധാരാളമാണ്. അവർ പുത്തൻ ആവാസ വ്യവസ്ഥകൾ നിർദ്ദേശിക്കുന്നു. മക്കൾ വേണ്ടാത്ത, സ്ത്രീ പുരുഷൻമാർ ആവശ്യമില്ലാത്ത പുതിയ വ്യവസ്ഥിതികൾ. പുതിയ തലമുറകൾ ഇനി വേണ്ടായെന്നു വക്കുന്നവർ എങ്ങനെ സമൂഹം നിലനിൽക്കുമെന്നു ചിന്തിക്കുന്നില്ല. ഒരു പക്ഷേ ഇക്കൂട്ടർ ചിന്തിക്കുന്നത് തങ്ങളോടുകൂടി ലോകവും തീരട്ടെയെന്നാണ്. സ്വാർത്ഥത അതിന്റെ പാരമ്യത്തിൽ എത്തുമ്പോൾ മനുഷ്യൻ ഇങ്ങനെയൊക്കെ ചിന്തിക്കും. കരുണ നഷ്ടപ്പെട്ട് പാപം വർദ്ധിക്കുമ്പോൾ മനുഷ്യന് ഇങ്ങനെ ചിന്തിക്കുവാനല്ലാതെ പിന്നെ എന്താണ് ചെയ്യുവാൻ കഴിയുന്നത്.

വിവാഹമോചിതരോടും, വേർപെട്ടു കഴിയുന്നവരോടും കുറച്ചുകൂടി അനുകമ്പാപൂർണ്ണമായ സമീപനം സ്വീകരിക്കണമെന്ന് ഫ്രാൻസിസ് മാർപ്പാപ്പാ നിർദ്ദേശിച്ചിരിക്കുന്നു. വിവാഹത്തെക്കുറിച്ചും കുടുംബത്തെക്കുറിച്ചുമുള്ള അടിസ്ഥാന സഭാ പ്രബോധനങ്ങളിൽ നിന്നുകൊണ്ടുതന്നെ ഇക്കൂട്ടരോടുള്ള സമീപനത്തിൽ കാരുണ്യത്തിന്റെ പുത്തൻ നിലപാടുകൾ വളർന്നുവരുമെന്നു പ്രതീക്ഷിക്കാം. സാർവ്വത്രിക സഭയിലാകെ കരുണയുടെ വർഷം പ്രഖ്യാപിക്കുവാൻ ദിവസങ്ങൾ ബാക്കി നിൽക്കെ കരുണയുടെ വാതിലുകൾ വിസ്തൃതമാകട്ടെയെന്നു പ്രാർത്ഥിക്കാം.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com

# പിതൃമൊഴി



## കുടുംബത്തിലെ സഭ സാർവ്വത്രികസഭയുടെ ഊർജ്ജം

വിവാഹത്തെക്കുറിച്ചും കുടുംബത്തെക്കുറിച്ചും റോമിൽ നടന്നുവരുന്ന സാർവ്വത്രിക സിനഡിൽ സംബന്ധിക്കുന്നതിനിടയിൽ കുടുംബത്തെക്കുറിച്ച് പ്രതിപാദിക്കുന്ന ക്രൈസ്തവ കാഹളത്തിന്റെ ഈ പംക്തിയിൽ പിതൃമൊഴി പങ്കുവയ്ക്കുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പയുടെ അദ്ധ്യക്ഷതയിൽ വത്തിക്കാനിൽ നടക്കുന്ന മെത്രാന്മാരുടെ സിനഡിന്റെ പതിനാലാമത് സമ്മേളനത്തിൽ 7 പാത്രിയർക്കീസന്മാരും രണ്ട് മേജർ ആർച്ചുബിഷപ്പുമാർ ഉൾപ്പെടെ 74 കർദ്ദിനാളന്മാരും ഒരു മേജർ ആർച്ചുബിഷപ്പും 72 ആർച്ചുബിഷപ്പുമാരും 102 ബിഷപ്പുമാരും രണ്ട് രൂപതാ വൈദികരും 13 സമർപ്പിതരും, മെത്രാന്മാർ മാത്രം പങ്കെടുക്കുന്ന ഈ സിനഡിൽ പരി. പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ പ്രത്യേകം ക്ഷണിച്ചതനുസരിച്ച് 55 അല്മായരും പങ്കെടുക്കുന്നു. ഇന്ത്യയിൽ നിന്ന് മൂന്ന് കർദ്ദിനാളന്മാർ ഉൾപ്പെടെ 8 മെത്രാന്മാരും മുംബൈയിൽ നിന്ന് ശ്രീമതി & ശ്രീ പെനെലോപെ ബജാജ് കുടുംബവും മലങ്കര സഭയിൽ നിന്ന് പ്രൊഫ. ജേക്കബ് എം. ഏബ്രഹാമും ഈ സിനഡിൽ സംബന്ധിച്ചുവരുന്നു. കുടുംബത്തെക്കുറിച്ചുള്ള സാർവ്വത്രിക സിനഡിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ ഒരു കുടുംബനാഥൻ ഔദ്യോഗിക അംഗമായി പരിശുദ്ധ പിതാവിനാൽ നിയമിക്കപ്പെട്ടുവെന്നതിലും തൽഫലമായി പ്രൊഫ. ജേക്കബ് സിനഡിന്റെ എല്ലാ സെഷനുകളിലും സജീവമായി സംബന്ധിക്കുന്നുവെന്നതിലും കുടുംബത്തെക്കുറിച്ചുള്ള ശ്രദ്ധേയമായ ഒരു പ്രസംഗം അദ്ദേഹം സിനഡിൽ നടത്തിയെന്നതിലും നമുക്കഭിമാനിക്കാം.

വിവാഹത്തെക്കുറിച്ചും കുടുംബത്തെക്കുറിച്ചും ഇപ്പോൾ ഒരു സാർവ്വത്രിക സിനഡിന്റെ പ്രസക്തി എന്താണ്? മനുഷ്യസമൂഹത്തിന്റെ അടിസ്ഥാനം കുടുംബമാണല്ലോ. ഈ അടിസ്ഥാനത്തിന് ഗൗരവമായ ക്ഷതം ഏൽക്കുന്നുവെന്നും ഈ അടിത്തറ തകർന്നാൽ മനുഷ്യകുലം തന്നെ ഇല്ലാതാകുമെന്നുള്ള തിരിച്ചറിവ് സഭയിലും അലയടിക്കുന്നതിനാലാണ് പരി. പിതാവ് ഫ്രാൻസിസ് മാർപാപ്പാ ഈ സിനഡ് രണ്ടു ഭാഗമായി 2014, 2015 വർഷങ്ങളിൽ വിളിച്ചുകൂട്ടിയത്. മൂല്യങ്ങളുടേയും ബന്ധങ്ങളുടെയും ശോഷണം ആണല്ലോ സമൂഹത്തിന്റെ അധ:പതനത്തിന് കാരണമാകുന്നത്. വർദ്ധിച്ചുവരുന്ന വിവാഹമോചനം, മാതാപിതാക്കളും മക്കളും തമ്മിലുള്ള അകൽച്ച, ലൈംഗീക അപചയങ്ങൾ, സ്വവർഗ്ഗ വിവാഹങ്ങളുടെ വർദ്ധന, മക്കൾ ആവശ്യമില്ലായെന്ന ചിന്താഗതിയുടെ വളർച്ച, വൃദ്ധമാതാപിതാക്കളെ അവഗണിക്കൽ, ഇലക്ട്രോണിക് മേഖല വഴിയായുള്ള അധാർമ്മിക ലൈംഗീകത, വിവാഹേതര ലൈംഗീകത, വിവാഹമില്ലാതെ ഒരുമിച്ചു താമസിച്ചു പിരിയൽ തുടങ്ങിയ കുടുംബത്തെ തകർക്കുന്ന അനേകം ഭീഷണികൾ ഉയരുന്ന ഈ കാലഘട്ടത്തിൽ, എല്ലാക്കാലത്തും കുടുംബങ്ങളെ ഉന്നതമായി കണ്ടിട്ടുള്ള സഭയെ ഏവരും പ്രതീക്ഷയോടെ ഉറ്റുനോക്കുകയാണ്. വിപരീത സാഹചര്യങ്ങൾ ഏറെയാണെങ്കിലും മരണ

സംസ്കാരത്തിന്റെ പ്രവാചകർ അതിശക്തരാണെങ്കിലും, വചനം മാംസമായി അവ തരിച്ചവന്റെ ഉത്ഥാനത്തിന്റെ മക്കൾക്ക് സഭയുടെ കൊടിക്കീഴിൽ നിന്ന് ഒരുമയോടെ, ഈ വെല്ലുവിളികളെ അതിജീവിക്കാൻ കഴിയും.

ആത്മീയത കുടുംബങ്ങളുടെ നിലനിൽപ്പിന്റെ അടിസ്ഥാനമാണെന്ന് സിനഡിൽ ഞാൻ പങ്കുവയ്ക്കുകയുണ്ടായി. നമ്മുടെ കുടുംബങ്ങൾ എങ്ങനെയാണ് നിലനിന്ന ത്? പണത്തിനും സൗകര്യങ്ങൾക്കും ആധുനിക വാർത്താമാധ്യമ ഉപകരണങ്ങൾക്കും മുൻപ്, നമ്മുടെ കുടുംബങ്ങളെ സന്തോഷകരമായി നിലനിർത്തിയിരുന്ന യഥാർത്ഥ ഘടകം ഇമ്മാനുവേലായി നമ്മോടുകൂടെയിരുന്ന, ഇപ്പോഴും വസിച്ച് പരിപാലിക്കുന്ന ദൈവം തന്നെയല്ലേ?

"ആദിമ നീതിജ്ഞരെ വാഴ്ത്തിയ ദൈവം തൻ ബഹുകൃപയാൽ

ഈ ദാസരെ വാഴ്ത്തപ്പെട്ട, ദേവാ ദയചെയ്തീടണമേ"

അക്ഷരാർത്ഥത്തിൽ ഇന്നും ദയ ചൊരിഞ്ഞ് നമ്മുടെ കുടുംബങ്ങളെ സംരക്ഷി ക്കുന്ന ദൈവത്തെ കാണാനുള്ള, മനസ്സിലാക്കുവാനുള്ള, വിശ്വസിക്കുവാനുള്ള അനു കൂല സാഹചര്യം സൃഷ്ടിക്കുകയാണ് സഭയുടെ കടമയെന്ന് ഞാൻ വിശ്വസിക്കുന്നു.

വി. കുർബാനയെ ഭക്തിപൂർവ്വം നോക്കി വിശ്വാസത്തോടെ, "ഈ കുർബാന അനുഗ്രഹവും സമാധാനവും ബലിയും, സ്തോത്രവുമാകുന്നു" എന്ന വിശ്വാസ പ്രഘോഷണം തുടരുകയും പരമ്പരാഗതമായ നമ്മുടെ കുടുംബപ്രാർത്ഥന, നോമ്പ് തുടങ്ങിയ പൈതൃക ഭാവങ്ങൾ ജീവിക്കുകയും ചെയ്യാം. മലങ്കരയിലെ കത്തോലിക്കാ സമൂഹം എന്ന നിലയിൽ സാർവ്വത്രിക സഭയിലെ കുടുംബങ്ങളോട് നമ്മുടെ അപ്പ സ്തോലിക സഭക്ക് പങ്കുവയ്ക്കുവാനുള്ളത് നമ്മുടെ സാക്ഷ്യമായി നമുക്ക് ജീവിച്ച് പ്രകടമാക്കാം. സാർവ്വത്രിക സഭയിൽ മലങ്കര സഭയായി നാം നൽകേണ്ടുന്ന സാക്ഷ്യ ത്തിന്റെ ഒരു മർമ്മമാകുന്നു നമ്മുടെ കുടുംബജീവിത പൈതൃകം. നാമെല്ലാവരും കുടുംബത്തിൽ നിന്ന് വന്നവരും കുടുംബത്താൽ അനുഗ്രഹീതരുമാണല്ലോ. കുടും ബമില്ലെങ്കിൽ സകലതും തകരുക തന്നെ ചെയ്യും. കുടുംബത്തിനെതിരായി ഉയരുന്ന വെല്ലുവിളികൾ കണ്ട് നാം പ്രതീക്ഷയറ്റവരാകുവാൻ പാടുള്ളവരല്ല.

ഇസ്രായേൽ മക്കൾ സ്വദേശത്തിനു പുറത്ത് മെസ്രേമിൽ പോയി ജീവിക്കുമ്പോഴും പ്രതികൂല സാഹചര്യങ്ങളുടെ മദ്ധ്യേ ജീവിക്കുമ്പോഴും അടിമകളായി ജീവിക്കുമ്പോൾ പോലും തന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട തന്റെ മക്കളെ അനു ഗ്രഹിക്കുവാൻ സന്നദ്ധനായിരുന്ന സ്നേഹപിതാവായ ദൈവത്തെ നമുക്ക് മറക്കു വാൻ എങ്ങനെ കഴിയും?

നമ്മുടെ വിവാഹകൂദാശയിൽ വധൂവരന്മാരെ ആശീർവദിച്ചുകൊണ്ട് കാർമ്മികൻ ഇങ്ങനെ പ്രാർത്ഥിക്കുന്നു: നമുക്കും ചേർന്ന് പ്രാർത്ഥിക്കാം.

"മെസ്രേമിൽ യൗസേപ്പിനെ വാഴ്ത്തിയ ദൈവം തൻ ബഹുകൃപയാൽ

ഈ ദാസരെ വാഴ്ത്തട്ടെ, ദേവാ ദയചെയ്തീടണമേ".

എന്ന്

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

## മെത്രാന്മാരുടെ സിനഡിന് ആരംഭം കുറിച്ചുകൊണ്ടുള്ള ദിവ്യബലിയിൽ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ നൽകിയ വചനസന്ദേശം

# ദൈവത്തിന്റെ സ്വപ്നം



*"എന്നാൽ നാം പരസ്പരം സ്നേഹിച്ചാൽ ദൈവം നമ്മിൽ വസിക്കും. അവിടുത്തെ സ്നേഹം നമ്മിൽ പൂർണ്ണമാകുകയും ചെയ്യും (1 യോഹ. 4:12)."*

ഈ ഞായറാഴ്ചത്തെ വിശുദ്ധ ലിഖിത വായന സഭ അനുഭവിച്ചുകൊണ്ടിരിക്കുന്ന ഈ നിമിഷത്തിനുവേണ്ടി സംക്ഷിപ്തമായും തെരഞ്ഞെടുക്കപ്പെട്ടതുപോലെ തോന്നുന്നു: ആഘോഷപൂർണ്ണമായ ഈ ദിവ്യബലി അർപ്പണത്തോടെ ആരംഭിക്കുന്ന, കുടുംബത്തെക്കുറിച്ചുള്ള മെത്രാന്മാരുടെ സാധാരണ സമ്മേളനത്തിനുവേണ്ടി.

*വായനകൾ ഏകാന്തത, സ്ത്രീയും പുരുഷനും തമ്മിലുള്ള സ്നേഹം, കുടുംബം* എന്നീ മൂന്ന് പ്രമേയങ്ങളെ കേന്ദ്രീകരിച്ചിരിക്കുന്നു.

**ഏകാന്തത**

ഒന്നാം വായനയിൽ നാം കേട്ടതുപോലെ ആദം ഏദൻതോട്ടത്തിൽ വസിക്കുകയായിരുന്നു. തന്റെ അധികാരത്തിന്റെ അടയാളമായി അവൻ മറ്റു സകല ജീവജാലങ്ങൾക്കും പേരു നൽകി; അവയ്ക്കെല്ലാംമേൽ അവനുള്ള വ്യക്തവും നിസ്തർക്കവുമായ അധികാരത്തിന്റെ അടയാളമായിട്ട്. എങ്കിലും അവന് ഏകാന്തത തോന്നി. "എന്നാൽ തനിക്കിണങ്ങിയ തുണയെ കണ്ടില്ല" (ഉത്പ. 2:20). അവൻ ഏകനായിരുന്നു.

ഏകാന്തതയുടെ നാടകം നമ്മുടെ കാലത്തും എണ്ണമറ്റ സ്ത്രീപുരുഷന്മാർ അനുഭവിക്കുന്നുണ്ട്. പ്രായമായവരെക്കുറിച്ചാണ് ഞാൻ ചിന്തിക്കുന്നത്. പ്രിയപ്പെട്ടവരും മക്കൾപോലും ഉപേക്ഷിച്ചവർ. വിധവകളും വിധുരരും; ജീവിതപങ്കാളി ഉപേക്ഷിച്ച അനേകം സ്ത്രീപുരുഷന്മാർ; ഏകാന്തത അനുഭവിക്കുന്ന സകലരും; തെറ്റിദ്ധരിക്കപ്പെടുന്ന, ശ്രവിക്കപ്പെടാത്ത സകലരും; കുടിയേറ്റക്കാരും, യുദ്ധത്തിൽനിന്നും പീഡനത്തിൽനിന്നും പലായനം ചെയ്യുന്ന അഭയാർത്ഥികളും; ഉപഭോഗസംസ്കാരത്തിന്റെ, പാഴ്വസ്തു സംസ്കാരത്തിന്റെ, വലിച്ചെറിയൽ സംസ്കാരത്തിന്റെ ഇരകളായ അനേകം യുവജനങ്ങളും.

ഇന്ന്, ആർഭാടമന്ദിരങ്ങളും, അംബരചുംബികളുംനിറഞ്ഞ ആഗോളീകരിക്കപ്പെട്ട ഒരു ലോകത്തിന്റെ വൈരുദ്ധ്യം നാം അനുഭവിക്കുകയാണ്. അതുപോലെതന്നെ ഭവനങ്ങളുടെയും കുടുംബങ്ങളുടെയും ഊഷ്മളതയിലുള്ള ഒരു കുറവും നാം അനുഭവിക്കുന്നു. സമുന്നതമായ

അനേകം പദ്ധതികളും പരിപാടികളും — പക്ഷേ, അവ ആസ്വദിക്കുവാൻ സമയക്കുറവ്. സങ്കീർണ്ണമായ അനവധി വിനോദോപാധികൾ. പക്ഷേ, അഗാധവും വളർന്നുകൊണ്ടിരിക്കുന്നതുമായ ശൂന്യത. അനേകം ആഹ്ലാദങ്ങൾ. പക്ഷേ, സ്നേഹം ഇല്ലതന്നെ. അനിയന്ത്രിതമായ സ്വാതന്ത്ര്യമെടുക്കൽ അനവധി. പക്ഷേ, സ്വാതന്ത്ര്യം ഇല്ലായ്മ.... ഏകാന്തത അനുഭവിക്കുന്ന മനുഷ്യരുടെ എണ്ണം കൂടുന്നു. സ്വാർത്ഥത, വിഷാദാത്മകത, നശീകരണോന്മുഖമായ അക്രമം, ആനന്ദത്തോടും പണത്തോടുമുള്ള അടിമത്തം എന്നിവയിൽ അകപ്പെട്ടുപോകുന്നവരുടെ എണ്ണംപോലെതന്നെ, ഏകാന്തത അനുഭവിക്കുന്ന മനുഷ്യരുടെ എണ്ണവും കൂടുന്നു.

ഇന്ന് നമ്മുടെ അനുഭവം ഒരുവിധത്തിൽ ആദാമിന്റെ അനുഭവംപോലെയാണ്: അത്രയധികം അധികാരം അതേസമയം, അത്രയധികം ഏകാന്തതയും അതേസമയം അത്രയധികം ബലഹീനതയും. ഇതിന്റെ പ്രതിരൂപം കുടുംബമാണ്. സ്നേഹത്തിന്റെ ദൃഢവും ഫലപ്രദവുമായ ഒരു ബന്ധം പടുത്തുയർത്തുന്നതിനെക്കുറിച്ച് ജനങ്ങൾക്ക് ഗൗരവം കുറഞ്ഞുകുറഞ്ഞുവരുന്നു. രോഗത്തിലും ആരോഗ്യാവസ്ഥയിലും നല്ല സമയത്തും മോശസമയത്തും നല്ലതിനോ അല്ലെങ്കിൽ മോശമായതിനോവേണ്ടി ആയാലും. നീണ്ടുനിൽക്കുന്നതും വിശ്വസ്തതനിറഞ്ഞതും മനഃസാക്ഷിക്ക് അനുസരണമായിട്ടുള്ളതും സ്ഥിരതയുള്ളതും ഫലപ്രദമായതുമായ സ്നേഹം ഭൂതകാലത്തിന്റെ പ്രാചീനമായ തിരുശേഷിപ്പായിട്ടാണ് വീക്ഷിക്കപ്പെടുന്നത്. ഏറ്റവും കുറഞ്ഞ ജനനനിരക്കുള്ള; ഗർഭഛിദ്രം, വിവാഹമോചനം, ആത്മഹത്യ, സാമൂഹികവും പാരിസ്ഥിതികവുമായ മലിനീകരണത്തിന്റെ ശതമാനം എന്നിവ ഏറ്റവും വർദ്ധിച്ചിട്ടുള്ളതുമായവയാണ് ഏറ്റവും പരിഷ്കൃതവും പുരോഗമിച്ചതുമായ സമൂഹങ്ങൾ എന്ന് തോന്നിപ്പോകും.

**സ്ത്രീയും പുരുഷനും**
**തമ്മിലുള്ള സ്നേഹം**

ആദാമിന്റെ ഏകാന്തത ദൈവത്തെ വേദനിപ്പിച്ചു എന്നും ഒന്നാം വായനയിൽ നാം കേൾക്കുന്നു. അവിടുന്നു പറഞ്ഞു: "മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല. അവന് ചേർന്ന ഇണയെ ഞാൻ നല്കും" (ഉല്പ. 2:18). തന്നെ സ്നേഹിക്കുന്ന, അവന്റെ ഏകാന്തതാബോധം എടുത്തുകളയുന്ന, തന്റേതുപോലെ തന്നെയുള്ള മറ്റൊരു ഹൃദയംപോലെ മനുഷ്യഹൃദയത്തെ സന്തോഷിപ്പിക്കാൻ മറ്റൊന്നിനും കഴിയില്ല എന്ന് ഈ വാക്കുകൾ വ്യക്തമാക്കുന്നു. ദുഃഖത്തിൽ ജീവിക്കുവാൻ അല്ലെങ്കിൽ ഒറ്റയ്ക്കായിരിക്കുവാൻ അല്ല ദൈവം നമ്മെ സൃഷ്ടിച്ചത് എന്ന് ഈ വാക്കുകൾ കാണിക്കുന്നു. സന്തോഷത്തിനുവേണ്ടി, പരസ്പരപൂരകത്വം പ്രകടിപ്പിക്കുന്ന വ്യക്തിയുമായി യാത്ര പങ്കുവയ്ക്കുവാൻ, സ്നേഹത്തിന്റെ അതിശയകരമായ അനുഭവം ജീവിക്കുവാൻവേണ്ടിയാണ് അവിടുന്ന് സ്ത്രീയെയും പുരുഷനെയും സൃഷ്ടിച്ചത്: സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനും, അവരുടെ സ്നേഹം മക്കളിൽ ഫലമണിയുന്നതു കാണുവാനും — ഇന്നു പ്രഘോഷിക്കപ്പെട്ട സങ്കീർത്തനം പറയുന്നതുപോലെ (cf. സങ്കീ. 128)

തന്റെ പ്രിയപ്പെട്ട സൃഷ്ടികൾക്കുവേണ്ടിയുള്ള ദൈവത്തിന്റെ സ്വപ്നം ഇതാണ്: സ്ത്രീയും പുരുഷനും തമ്മിലുള്ള സ്നേഹപൂർണ്ണമായ ഐക്യത്തിൽ അത് പൂർത്തീകരിക്കപ്പെടുന്നതു കാണുക. അവരുടെ പരസ്പര ആത്മസമർപ്പണത്തിൽ ഫലപ്രദമാകുന്ന പങ്കുവയ്ക്കപ്പെടുന്ന അവരുടെ യാത്രയിൽ ആഹ്ലാദിക്കുക. ഇന്നത്തെ സുവിശേഷത്തിൽ യേശു അവതരിപ്പിക്കുന്നത് അതേ പദ്ധതിയാണ്. 'സൃഷ്ടിയുടെ ആരംഭം മുതൽക്കേ ദൈവം അവരെ സ്ത്രീയും പുരുഷനുമായി സൃഷ്ടിച്ചു. ഇക്കാരണത്താൽ പുരുഷൻ പിതാവിനെയും മാതാവിനെയും വിടുകയും അവർ ഇരുവരും ഒരു ശരീരമായി ത്തീരുകയും ചെയ്യും" (മർക്കോ. 10:6–8; cf ഉല്പ. 1:27, 2:24). ഒരു ആലങ്കാരിക ചോദ്യത്തിന് യേശു വളച്ചുകെട്ടാതെ, നേരെ, അപ്രതീക്ഷിതമായ ഒരു രീതിയിൽ മറുപടി പറയുന്നു: ജനക്കൂട്ടത്തിനിടയിൽ യേശുവിനെ അപകീർത്തിപ്പെടുത്തുവാൻ വേണ്ടി ഒരുപക്ഷേ ചോദിച്ചതാവും, സുസ്ഥാപിതവും അലംഘനീയവുമായ ഒരു വസ്തുതയായി വിവാഹമോചനം പ്രാവർത്തികമാക്കിയിരുന്ന ഒരു സമൂഹമാണത്. അവിടുന്ന് സകലതും ആദിയിലേക്ക്, സൃഷ്ടിയുടെ തുടക്കത്തിലേക്ക്, കൊണ്ടുവരുന്നു. ദൈവം മനുഷ്യസ്നേ

ഹത്തെ അനുഗ്രഹിക്കുന്നു എന്ന് നമ്മെ പഠിപ്പിക്കുന്നതിന് പരസ്പരം സ്നേഹിക്കുന്ന രണ്ടു വ്യക്തികളുടെ ഹൃദയങ്ങളെ യോജിപ്പിക്കുന്നത് അവിടുന്നാണ്, അവിഭാജ്യതയിലും ഐക്യത്തിലും അവരെ യോജിപ്പിക്കുന്നത് അവിടുന്നാണ് എന്ന് പഠിപ്പിക്കുവാൻ. ഇത് നമുക്കു കാണിച്ചുതരുന്നത് ദാമ്പത്യജീവിതത്തിന്റെ ലക്ഷ്യം, കേവലം ജീവിതകാലം മുഴുവൻ ഒരുമിച്ചു ജീവിക്കുക എന്നതല്ല, പ്രത്യുത ജീവിതകാലം മുഴുവൻ അന്യോന്യം സ്നേഹിക്കുക എന്നതാണ്. ആദിമുതൽ സന്നിഹിതമായിരുന്ന ക്രമം യേശു ഈ രീതിയിൽ പുനഃസ്ഥാപിക്കുന്നു.

**കുടുംബം**

"അതിനാൽ, ദൈവം സംയോജിപ്പിച്ചത് മനുഷ്യൻ വേർപെടുത്താതിരിക്കട്ടെ" (മർക്കോ. 10:9). ദൈവപദ്ധതിയിൽ മനുഷ്യ ലൈംഗികതയുടെയും ദമ്പതിമാരുടെയും യഥാർത്ഥ അർത്ഥം സ്വീകരിക്കുന്നതിലുള്ള ഒരു ഭയം, സങ്കുചിതമായ സ്വാർത്ഥപരത ഒളിപ്പിക്കുന്ന നിയമപരത, വ്യക്തിത്വവാദം എന്നിവയുടെ സകല രൂപങ്ങളെയും അതിജീവിക്കുവാൻ വിശ്വാസികളോടുള്ള ഒരു ആഹ്വാനമാണ് ഇത്.

തീർച്ചയായും, യേശുവിന്റെ പീഡാനുഭവസ്നേഹത്തിന്റെ സൗജന്യപരതയുടെ ഭോഷത്വത്തിന്റെ വെളിച്ചത്തിൽ മാത്രമേ, പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ടതും ജീവിതകാലം മുഴുവൻ നീണ്ടുനില്ക്കുന്നതുമായ ദാമ്പത്യസ്നേഹത്തിന്റെ സായൂജ്യപരതയുടെ ഭോഷത്വത്തിന് അർത്ഥമുണ്ടാകുകയുള്ളൂ. ദൈവത്തിന് വിവാഹം കൗമാരദശയിലെ എന്തെങ്കിലും ഒരു ആദർശ രാഷ്ട്രമല്ല. പ്രത്യുത, ഒരു സ്വപ്നമാണ്. അതിന്റെ അഭാവത്തിൽ തന്റെ സൃഷ്ടിജാലങ്ങളെല്ലാം ഏകാന്തതയ്ക്ക് വിധിക്കപ്പെട്ടുപോകുന്നു. തീർച്ചയായും ഈ പദ്ധതി സ്വീകരിക്കുവാൻ ഭയപ്പെടുക എന്നത് മനുഷ്യഹൃദയത്തെ തളർത്തിക്കളയും.

വൈരുദ്ധ്യമെന്നവിധം ഇന്ന് മനുഷ്യർ — ഈ പദ്ധതിയെ മിക്കപ്പോഴും അപഹസിക്കുന്നവർ — ആധികാരികമായ ഓരോ സ്നേഹത്താലും, ഫലപ്രദമായ ഓരോ സ്നേഹത്താലും, സ്ഥിരതയുള്ളതും വിശ്വസ്തവും നീണ്ടുനിൽക്കുന്നതുമായ സ്നേഹത്താലും, ആകർഷിക്കപ്പെടുകയും കൗതുകമുണർത്തപ്പെടുകയും ചെയ്യുന്നത് തുടരുന്നു. യഥാർത്ഥ സ്നേഹത്തെക്കുറിച്ച് സ്വപ്നം കാണുമ്പോൾ ക്ഷണികമായ സ്നേഹങ്ങളുടെ പിന്നാലെ മനുഷ്യർ പായുന്നത് നാം കാണുന്നു. അവർ പൂർണ്ണമായ ആത്മത്യാഗവും, സ്വയംദാനവും ആഗ്രഹിക്കുന്നു; പക്ഷേ, ശാരീരിക സുഖങ്ങളുടെ പിന്നാലെ പായുന്നു.

"പരിധിയില്ലാത്ത സ്വാതന്ത്ര്യത്തിന്റെ വാഗ്ദാനങ്ങൾ നാം പൂർണ്ണമായി രുചിച്ചിട്ട് ഇപ്പോൾ നാം പഴയ ആ പ്രയോഗം ആസ്വദിക്കുവാൻ തുടങ്ങുകയായി: "ലോകത്തോടുള്ള മടുപ്പ്." വിലക്കപ്പെട്ട സന്തോഷങ്ങൾക്ക് അവ വിലക്കപ്പെട്ടതല്ലാതായിത്തീർന്ന നിമിഷം, ആകർഷികത്വം നഷ്ടപ്പെട്ടു. അവരെ അതിന്റെ തീക്ഷ്ണമായ അവസ്ഥയിലേക്ക് തള്ളുകയും, അവസാനമില്ലാത്ത വിധത്തിൽ നവീകരിക്കുകയും ചെയ്താലും, അവ വിരസമായിരിക്കും. എന്തെന്നാൽ അവ നിയതമായ യാഥാർത്ഥ്യങ്ങളാണ്. അതേസമയം നാം അനന്തമായതിനുവേണ്ടി ദാഹിക്കുകയായിരിക്കും (Joseph Ratziger, *Auf Christus schauen. Einübung in Glaube, Hoffnung, Liebe,* Freiburg, 1989 p 73).

അതീവ ദുഷ്കരമായ ഈ സാമൂഹ്യവൈവാഹികസാഹചര്യത്തിൽ, വിശ്വസ്തതയിലും, സത്യത്തിലും സ്നേഹത്തിലും അവളുടെ ദൗത്യം നിർവഹിക്കുവാൻ സഭ വിളിക്കപ്പെട്ടിരിക്കുന്നു. മരുഭൂമിയിൽ വിളിച്ചുപറയുന്ന ഒരു ശബ്ദമുണ്ടായി, അവളുടെ യജമാനനോടുള്ള വിശ്വസ്തതയിൽ ദൗത്യം നിർവഹിക്കുക. വിശ്വസ്തത നിറഞ്ഞ സ്നേഹം സംരക്ഷിക്കുന്നതിൽ, ദൈവസ്നേഹം വെളിപ്പെടുത്തുന്ന ഒരു അനുഭവം എന്ന നിലയിൽ വിവാഹജീവിതം ജീവിക്കുന്ന അനേകം കുടുംബങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിൽ ആ ദൗത്യം നിർവഹിക്കുക. ജീവിതത്തിന്റെ പവിത്രത സംരക്ഷിക്കുന്നതിൽ ദൈവകൃപയുടെയും ഗൗരവപൂർവം സ്നേഹിക്കുവാൻ മനുഷ്യവ്യക്തിയുടെ ശേഷിയുടെയും അടയാളമായി ദാമ്പത്യബന്ധത്തിന്റെ അവിഭാജ്യതയും ഐക്യവും സംരക്ഷിക്കുന്നതിൽ ആ ദൗത്യം നിർവഹിക്കുക.

സത്യത്തിൽ അവളുടെ ദൗത്യം നിർവഹിക്കുവാൻ സഭ വിളിക്കപ്പെടുന്നു. കടന്നുപോകുന്ന ക്ഷണികമായ ഭ്രമങ്ങൾ അല്ലെങ്കിൽ പൊതു അഭിപ്രായങ്ങളാൽ അവ മാറ്റപ്പെടുന്നു. സ്വാർത്ഥതയുടെ പ്രലോഭനത്തിൽനിന്നും, ഫലപ്രദമായ സ്നേഹത്തിൽനിന്ന് ഊഷരമായ സ്വാർത്ഥതയിലേക്കും, വിശ്വസ്തത നിറഞ്ഞ ഐക്യത്തെ താല്കാലിക ബന്ധങ്ങളിലേക്കും നയിക്കുന്ന പ്രലോഭനത്തിൽനിന്നും വ്യക്തികളെയും മനുഷ്യരാശിയെയും മൊത്തത്തിൽ സംരക്ഷിക്കുന്ന സത്യം. "സത്യം കൂടാതെ, ഉപവി, വൈകാരികതയായി അധഃപതിക്കുന്നു. സ്നേഹം പൊള്ളയായ ഒരു പുറംതോടായിത്തീരുന്നു. ഏകപക്ഷീയമായ രീതിയിൽ നിറയ്ക്കപ്പെടാനുള്ള ഒന്ന്. സത്യമില്ലാത്ത ഒരു സംസ്കാരത്തിൽ, സ്നേഹം അഭിമുഖീകരിക്കുന്ന മാരകമായ വിപത്ത് ആണ് ഇത് (ബെനഡിക്ട് പതിനാറാമൻ, *സത്യത്തിൽ സ്നേഹം*, നം. 3). )

ഉപവിയിൽ ദൗത്യം നിർവഹിക്കപ്പെടുവാൻ സഭ വിളിക്കപ്പെട്ടിരിക്കുന്നു. ന്യായവിധിയിൽ അന്യരുടെ നേർക്ക് വിരൽ ചൂണ്ടിക്കൊണ്ടല്ല, പ്രത്യുത മാതാവ് എന്ന നിലയിൽ തന്റെ പ്രകൃതത്തോട് വിശ്വസ്തത പുലർത്തിക്കൊണ്ട്, വ്രണപ്പെട്ട ദമ്പതികൾക്ക് സ്വീകാര്യതയുടെയും കാരുണ്യത്തിന്റെയും ലേപനവുമായി പരിചരണവും ശുശ്രൂഷയും നല്കുകയും, അത് കണ്ടെത്തുകയും ചെയ്യുക എന്ന കർത്തവ്യത്തെക്കുറിച്ച് അവബോധത്തോടെ, സഹായവും പിന്തുണയും തേടി വാതിലിൽ മുട്ടുന്ന ഏവർക്കും വാതിൽ മലർക്കെ തുറന്നിട്ടുള്ള ഒരു "ഫീൽഡ് ആശുപത്രി" ആയിരിക്കുവാനുള്ള ദൗത്യമാണത്. അതിലേറെ യഥാർത്ഥ സ്നേഹത്തോടെ മറ്റുള്ളവരിലേക്ക് എത്തിച്ചേരുക. സഹനം അനുഭവിക്കുന്ന നമ്മുടെ സഹജീവികളായ സ്ത്രീപുരുഷന്മാരോടൊത്ത് നടക്കുക. രക്ഷയുടെ നീരുറവയിലേക്ക് അവരെ നയിക്കുകയും അവരെ ഉൾപ്പെടുത്തുകയും ചെയ്യുക എന്ന ദൗത്യം.

അടിസ്ഥാനപരമായ മൂല്യങ്ങൾ പ്രതിരോധിക്കുകയും, അവ പഠിപ്പിക്കുകയും ചെയ്യുന്ന ഒരു സഭ. സാബത്തു മനുഷ്യനുവേണ്ടി ഉണ്ടാക്കപ്പെട്ടതാണെന്നും, മനുഷ്യൻ സാബത്തിനുവേണ്ടിയല്ല എന്നതും (മർക്കോ. 2:27) മറക്കാതെ: 'ആരോഗ്യമുള്ളവർക്കല്ല, രോഗികൾക്കാണ് വൈദ്യനെ കൊണ്ട് ആവശ്യം,' നീതിമാന്മാരെയല്ല, പാപികളെ വിളിക്കാനാണ് ഞാൻ വന്നത് (മർക്കോ. 2:17). മുറിവേറ്റ മനുഷ്യരാശിയോട് ഒരു നല്ല സമരിയാക്കാരൻ ആയിരിക്കുവാനുള്ള അവളുടെ ദൗത്യം അവഗണിക്കാതെ, ഏകാന്തതയെ മാറ്റുവാൻ കഴിവുള്ള അധികാരി സ്നേഹം പഠിപ്പിക്കുന്ന ഒരു സഭ.

വിശുദ്ധ ജോൺപോൾ രണ്ടാമൻ പറഞ്ഞത് ഞാൻ ഓർക്കുന്നു: "തെറ്റും തിന്മയും എപ്പോഴും അധിക്ഷേപിക്കപ്പെടുകയും എതിർക്കപ്പെടുകയും ചെയ്യണം. പക്ഷേ, നിപതിക്കുന്ന, തെറ്റു ചെയ്യുന്ന, മനുഷ്യൻ മനസ്സിലാക്കപ്പെടുകയും സ്നേഹിക്കപ്പെടുകയും ചെയ്യണം...... നാം നമ്മുടെ കാലത്തെ സ്നേഹിക്കണം, നമ്മുടെ കാലഘട്ടത്തിലെ മനുഷ്യനെ സ്നേഹിക്കണം" (ജോൺപോൾ രണ്ടാമൻ *ഇറ്റാലിയൻ കാത്തലിക് ആക്ഷൻ അംഗങ്ങളോടുള്ള പ്രഭാഷണം,* 1978 ഡിസംബർ 30). സഭ ഈ വ്യക്തികളെ തേടി കണ്ടെത്തണം. അവരെ സ്വാഗതം ചെയ്യുകയും അനുഗമിക്കുകയുംവേണം. എന്തെന്നാൽ അടഞ്ഞ വാതിലുള്ള ഒരു സഭ, അവളെത്തന്നെയും, അവളുടെ ദൗത്യത്തെയും വഞ്ചിക്കുന്നു. ഒരു പാലമായിത്തീരുന്നതിനുപകരം, പാതയിലെ തടസ്സമായിത്തീരുന്നു: വിശുദ്ധീകരിക്കുന്നവനും വിശുദ്ധീകരിക്കപ്പെടുന്നവരും ഉത്ഭവിക്കുന്നത് ഒരുവനിൽനിന്നുതന്നെ. അതിനാൽ അവരെ സഹോദരർ എന്നുവിളിക്കാൻ അവൻ ലജ്ജിച്ചില്ല (ഹെബ്രാ. 2:11).

പരിശുദ്ധ കന്യകാമറിയത്തിന്റെയും, അവളുടെ ഏറ്റവും നിർമ്മലനായ ജീവിതപങ്കാളി വിശുദ്ധ യൗസേപ്പിന്റെയും മാദ്ധ്യസ്ഥ്യത്തിലൂടെ അവിടുത്തെ സഭയെ നയിക്കുവാനും സിനഡ് സമയത്ത് നമ്മെ അനുഗമിക്കുവാനും കർത്താവിനോട് ഈ ചൈതന്യത്തിൽ നാം അപേക്ഷിക്കുന്നു.

# ആത്മീയത കുടുംബങ്ങളുടെ നിലനിൽപ്പിന് അടിസ്ഥാനം


## കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ


*(മലങ്കരസുറിയാനി കത്തോലിക്കാസഭയുടെ തലവനും ഭാരതകത്തോലിക്കാ മെത്രാൻ സമിതി യുടെ അദ്ധ്യക്ഷനുമായ അത്യഭിവന്ദ്യ ബസ്സേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനി 2015 ഒക്ടോബർ, 4-25 തീയതികളിൽ വത്തിക്കാനിൽ നടന്ന മെത്രാൻമാരുടെ സുന്ന ഹദോസിൽ ഇംഗ്ലീഷ് ഭാഷയിൽ ചെയ്ത പ്രസംഗത്തിന്റെ മലയാള ഭാഷാന്തരം. പരിഭാഷ തയ്യാ റാക്കിയത് ഫാ. തോമസ് കുഴിനാപ്പുറത്ത്)*



നമ്മുടെ ഹൃദയങ്ങളിൽ നാം താലോലിക്കുന്ന ഏറ്റവും മനോഹരമായ വാക്കുകളിൽ ഒന്നാണ് കുടുംബം. കത്തോലിക്കരെന്ന നിലയിൽ കുടുംബമെന്ന യാഥാർത്ഥ്യത്തിന്റെ സമഗ്രവും വിമോചനാത്മകവുമായ അർത്ഥത്തിന്റെ അവകാശികളും അജപാലകരുമാക്കാനുള്ള ഭാഗ്യം സിദ്ധിച്ചതിൽ നാം അഭിമാനിക്കുന്നു. ക്രിസ്തീയ കുടുംബ ദർശനം ഉരുത്തിരിഞ്ഞിരിക്കുന്നത് പ. ത്രിത്വത്തിന്റെ രഹസ്യാത്മകതയിൽ നിന്നുമാണ്. അതായത് പരിശുദ്ധ ത്രിത്വത്തിൽ കാണുന്ന വ്യക്തികൾ തമ്മിലുള്ള പങ്കുവയ്ക്കലും അഗാധമായ പാരസ്പര്യവും ആണ് കുടുംബങ്ങളിൽ യാഥാർത്ഥ്യവത്കരിക്കപ്പെടേണ്ടത്. ജീവിതപങ്കാളികൾ തമ്മിലും മാതാപിതാക്കളും മക്കളും തമ്മിലും സഹോദരങ്ങൾ തമ്മിലും ഒക്കെയുള്ള ബന്ധങ്ങളിൽ ഈ നിരുപാധികമായ സ്നേഹവും സമ്പൂർണ പരസ്പരദാനവുമാണ് സാക്ഷാത്കരിക്കപെടേണ്ടത്. അതോടൊപ്പം ഗാർഹിക സഭയെന്ന നിലയിൽ ദൈവത്തോടുള്ള തീവ്രമായ ബന്ധവും കൂട്ടായതലത്തിലും വ്യക്തിപരമായതലത്തിലും രൂപപ്പെടേണ്ടതും വളരേണ്ടതും കുടുംബങ്ങളിലാണെന്നും സഭയ്ക്ക് ഉത്തമ ബോധ്യമുണ്ട്. അതോടൊപ്പം ഉത്തമമായ ഒരു സമൂഹം ഉരുത്തിരിയുന്നത് ഉത്തമ കുടുംബങ്ങളിൽ നിന്നുമാണെന്ന ബോധ്യവും സഭയ്ക്കുണ്ട്. ഇത്തരത്തിൽ കുടുംബത്തെകുറിച്ച് സമഗ്രവും അടിസ്ഥാനപരവുമായ ബോധ്യങ്ങളുടെ പശ്ചാത്തലത്തിൽ കുടുംബങ്ങൾ അഭിമുഖീകരിക്കുന്നു. പ്രശ്നങ്ങൾ ചർച്ച ചെയ്യാൻ സഭ നിയുക്തയായിരിക്കുന്നു. ഇതിനാൽതന്നെ നൂറ്റാണ്ടുകളിലൂടെയുള്ള ലോകചരിത്രം പരിശോധിക്കുമ്പോൾ കുടുംബങ്ങളുടെയും കുടുംബമൂല്യങ്ങളുടെയും സംരക്ഷണത്തിന് സുധീരവും ശക്ത

# കർദിനാൾമാരുടെ പുസ്തകം ബെസ്റ്റ് സെല്ലർ

**● രചന ക്ലിമ്മീസ് ബാവാ ഉൾപ്പെടെ 11 കർദിനാൾമാർ**

തിരുവനന്തപുരം● കർദിനാൾ മാർ ബസേലിയോസ് ക്ലിമ്മീസ് കാതോലിക്കാ ബാവാ ഉൾപ്പെടെ 11 കർദിനാൾമാർ എഴുതിയ പുസ്തകം സഭയിലെ ബെസ്റ്റ് സെല്ലറായി മാറി. 'ഇലവൻ കാർഡിനൽസ് സ്പീക്ക് ഓൺ മാര്യേജ് ആൻഡ് ഫാമിലി' എന്നു പേരിട്ട പുസ്തകം ഇംഗ്ലിഷ് ഉൾപ്പെടെ അഞ്ചു ഭാഷകളിൽ പതിനായിരക്കണക്കിനു കോപ്പികളാണു വിറ്റഴിഞ്ഞത്. ഇംഗ്ലിഷിൽ തയാറാക്കിയ പുസ്തകത്തിന്റെ വിവർത്തനം ഇറ്റാലിയൻ, ഫ്രഞ്ച്, ജർമൻ, സ്പാനിഷ് ഭാഷകളിൽ കൂടി പ്രസിദ്ധീകരിക്കുകയായിരുന്നു. മുഴുവൻ കോപ്പികളും ആദ്യ ദിവസം തന്നെ വിറ്റുപോയി. സഭയുടെ എല്ലാ മേഖലകളിലും ഈ പുസ്തകത്തെക്കുറിച്ചു സജീവ ചർച്ചകളും പഠനങ്ങളും നടക്കുന്നു.




'ഇലവൻ കാർഡിനൽസ് സ്പീക്ക് ഓൺ മാര്യേജ് ആൻഡ് ഫാമിലി' പുസ്തകത്തിന്റെ പുറംചട്ട.

കർദിനാൾമാരായ കാർലോ കഫാറാ, ക്ലിമ്മീസ് ബാവാ, പോൾ ജോസഫ് കോർഡസ്, ഡൊമനിക് ഡ്യൂക്ക, വില്ലം ജേക്കബ്സ് ഏയ്ക്, ജൊവാക്കിം മെയ്സ്നർ, ജോൺ ഒനെയ്കൻ, അന്റോണിയോ മരിയ റൗക്കോ വറേല, കാമിലോ റൂയിനി, റോബർട്ട് സാറാ, ജോർജ് ഉറോസ സാവിനോ എന്നിവർ ചേർന്നാണു പുസ്തകം രചിച്ചത്.

ജർമനിയിൽ കാനൻ നിയമ പ്രഫസറായ ഫാ. വിൻഫ്രെഡ് അയ്മാൻസ് ആണു പുസ്തകത്തിന്റെ എഡിറ്റർ.

റോമിൽ നടക്കുന്ന കുടുംബങ്ങൾക്കുവേണ്ടിയുള്ള സിനഡിനു മുന്നോടിയായി വിവാഹം, കുടുംബം തുടങ്ങിയ വിഷയങ്ങളിൽ വ്യത്യസ്ത സാഹചര്യങ്ങളും സംസ്കാരങ്ങളും കത്തോലിക്കാ വിശ്വാസത്തിന്റെ പശ്ചാത്തലത്തിൽ സ്വീകരിക്കുന്ന നിലപാടുകളും വിശദീകരിക്കുന്നതാണു പുസ്തകം. വ്യത്യസ്ത ഭൂഖണ്ഡങ്ങളിൽനിന്നുള്ള കർദിനാൾമാർ തയാറാക്കിയ പുസ്തകത്തിൽ ഏഷ്യയെ പ്രതിനിധീകരിച്ചാണു സിബിസിഐ അധ്യക്ഷൻ കൂടിയായ ക്ലിമ്മീസ് ബാവാ പങ്കാളിയായത്.

ജർമനി, നെതർലൻഡ്സ്, യുഎസ്, നൈജീരിയ, ഇറ്റലി തുടങ്ങിയ രാജ്യങ്ങളിൽനിന്നാണു മറ്റു കർദിനാൾമാർ. കുടുംബങ്ങൾക്കുവേണ്ടി കഴിഞ്ഞ വർഷം നടത്തിയ സിനഡിലും ബാവാ സംബന്ധിച്ചിരുന്നു.

സുറിയാനി സഭാ പാരമ്പര്യത്തിൽ വിവാഹത്തോടും കുടുംബത്തോടും സഭ പുലർത്തുന്ന സമീപനം മൂലമാണു കുടുംബത്തെയും വിവാഹ കൂദാശയെയും സമൂഹം ഗൗരവത്തോടെ കാണുന്നതെന്നു ബാവാ പുസ്തകത്തിൽ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

സിനഡിൽ സംബന്ധിക്കുന്ന ബിഷപ്പുമാരുടെ നിലപാടിനെ പുസ്തകം സ്വാധീനിക്കുമെന്നു ദൈവശാസ്ത്രജ്ഞർ നിരീക്ഷിക്കുന്നു.

വുമായ നിലപാടുകൾ കൈകൊണ്ട ചരിത്രമാണ് കത്തോലിക്കാസഭയ്ക്കുള്ളത്. അതൊടൊപ്പം സഭ തന്റെ നിർണ്ണായകമായ ദൗത്യം, ഈ കുടുംബങ്ങൾ ഗൗരവമായ വെല്ലുവിളികൾ അഭിമുഖീകരിക്കുന്ന ഈ കാലഘട്ടത്തിൽ തുടരുകയും കാലാകാലങ്ങളായി ഏറ്റവും പ്രിയപ്പെട്ടവയായി നാം കരുതുന്ന കുടുംബമൂല്യങ്ങൾക്കെതിരെ ഉയരുന്ന വെല്ലുവിളികളെ ശക്തിയുക്തം പ്രതിരോധിക്കുകയും ചെയ്യുമെന്ന് പ്രതീക്ഷിക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രത്യേകപശ്ചാത്തലത്തിൽ നിന്നുകൊണ്ട് ഈ ചിന്തകൾ പങ്കുവെയ്ക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്. കുടുംബങ്ങൾ ഗൗരവപൂർണ്ണമായ വെല്ലുവിളികളെ അഭിമുഖീകരിക്കുന്ന ഈ കാലയളവിലും മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ നല്ലൊരു പരിധിവരെ കുടുംബമൂല്യങ്ങൾ മാനിക്കപ്പെടുകയും സംരക്ഷിക്കപ്പെടുകയും ചെയ്യുന്നുണ്ട് എന്ന് പറയുന്നതിൽ ഏറെ സന്തോഷമുണ്ട്. ഈ അവസ്ഥയുടെ കാരണങ്ങളന്വേഷിക്കുമ്പോൾ സുവിശേഷമൂല്യങ്ങളോടൊപ്പം ആർഷഭാരതസംസ്കാരത്തിന്റെ പുരാതനമായ പാരമ്പര്യങ്ങളും ഇതിൽ നിർണ്ണായക പങ്ക് വഹിക്കുന്നതായി നമുക്ക് കണ്ടെത്തുവാൻ കഴിയും. ഈ സഭയുടെ എല്ലാ നിഷ്ഠകളും ഒരു പരിധിവരെ ഞങ്ങളുടെ കുടുംബങ്ങളിൽ നിന്നും ഊർജ്ജം ഉൾക്കൊണ്ടുകൊണ്ട് ഉളവായവയാണ്.

ഭാഗ്യമെന്ന്പറയട്ടെ, കുടുംബജീവിതത്തിനെതിരെയുള്ള വിവിധ പ്രത്യയശാസ്ത്രങ്ങളുടെയും എതിർസാക്ഷ്യങ്ങളുടെയും കുത്തൊഴുക്കിലും അനുകാലിക സംസ്കാരത്തിലെ നിഷേധാത്മക ഘടകങ്ങളുടെ അതിപ്രസരത്തിലും വിവാഹത്തിന്റെയും കുടുംബങ്ങളുടെയും സനാതനമൂല്യങ്ങൾ ഞങ്ങളുടെ സാംസ്കാരികവും സഭാത്മകവുമായ തലങ്ങളിൽ സുരക്ഷിതമായി നിലനിൽക്കുന്നു. തല്ഫലമായി കുടുംബം സാമൂഹികജീവിതത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ഘടകമായി വീക്ഷിക്കപ്പെടുകയും ജീവിക്കുകയും ചെയ്യുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ഇത്തരത്തിൽ കുടുംബങ്ങളുടെയും അവയുടെ മൂല്യങ്ങളുടെയും സംരക്ഷണത്തിനും പ്രോത്സാഹനത്തിനുമായി അതീവശ്രദ്ധയാണ് പുലർത്തിപോരുന്നത്. ദൈവത്താൽ നിയുക്തരായി, പിരിക്കാനാകാത്തവിധം ഒരു പുരുഷനും സ്ത്രീക്കുമിടയിലുണ്ടാകുന്ന ഐക്യമാണ് വിവാഹം. ഈ ഐക്യത്തിന് തുടക്കമിടുന്നതും അതിനെ നിലനിർത്തുന്നതും അതിനെ പൂർണ്ണതയിലെത്തിക്കുന്നതും ദൈവമാണെന്ന ഉത്തമബോധ്യം സഭയ്ക്കുണ്ട്. ഈ സവിശേഷമായ ഐക്യത്തിന്റെ ലക്ഷ്യം സ്വയപരിത്യാഗവും സഹനവും ഉൾചേർന്നിരിക്കുന്ന ശ്രേഷ്ഠമായ സ്നേഹത്തിന്റെ പങ്കുവയ്ക്കലാണ്. അതോടൊപ്പം ഉത്തമമായ സന്താനങ്ങൾക്ക് ജന്മം നൽകി അവരെ വളർത്തുക എന്നത് വിവാഹത്തിന്റെ മറ്റൊരു സുപ്രധാനമായ ലക്ഷ്യമാണ്. സന്താനങ്ങൾ കുടുംബത്തിന്റെ മഹത്തായ സമ്പത്തും അമൂല്യങ്ങളായ ദൈവദാനങ്ങളുമാണ്.

സഭാത്മകമായും സാംസ്കാരികമായും ശക്തമായി സംരക്ഷിക്കപ്പെടുന്ന ഈ ബോധ്യങ്ങൾക്ക് ഞങ്ങളുടെ കുടുംബങ്ങളുടെ പ്രായാഗികജീവിതത്തിൽ ശക്തമായ സ്വാധീനം ചെലുത്തുവാൻ കഴിഞ്ഞിട്ടുണ്ട്. തന്മൂലം വിവാഹമെന്ന കൂദാശയെ സഭാത്മകമായി സമീപിക്കാൻ ഞങ്ങളുടെ എല്ലാ യുവതിയുവാക്കന്മാരും തന്നെ അതീവ താല്പര്യം പ്രകടിപ്പിച്ചുവരുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ കുടുംബങ്ങളുടെ പ്രഭാപൂരിതവും പ്രസാദാത്മക വുമായ വശമാണിത്. ഞങ്ങളുടെ കുടുംബങ്ങളിലെ ഈ പ്രസാദാത്മകതയ്ക്കും ശക്തവും ആരോഗ്യ പൂർണവുമായ കുടുംബ സംസ്കാരത്തിനും ഒരു പ്രധാ നഘടകം ഞങ്ങളുടെ സഭാജീവിതം തന്നെയാണ്. ആരാധനാക്രമത്തിലധിഷ്ഠിതമായ ഞങ്ങളുടെ സഭാ പ്രതിബദ്ധത ഞങ്ങളുടെ കുടുംബങ്ങളെ സുസ്ഥി രമായി നിലനിർത്തുന്നതിൽ നിർണ്ണായക പങ്ക് വഹി ക്കുന്നു എന്ന് പറയുന്നതിൽ സന്തോഷമുണ്ട്. ഞങ്ങ ളുടെ ദൈവജനത്തിന് ആരാധനാക്രമപരമായി സഭ യോടുള്ള ബന്ധവും അതിന്റെ പശ്ചാത്തലത്തിൽ കുടുംബജീവിതങ്ങളിൽ അനുഭവപ്പെടുന്ന പ്രശാ ന്തയും കുടുംബങ്ങളെയും അവയുടെ മൂല്യങ്ങളെയും സംരക്ഷിക്കുന്നതിൽ ഒരു രക്ഷാകവചം തന്നെ തീർക്കു ന്നു. ഞങ്ങളുടെ ഇടവകാ കൂട്ടായ്മകളുടെ അത്ര വലു പ്പമില്ലാത്ത അവസ്ഥ അജപാലകരുടെ ശ്രദ്ധ ഞങ്ങളു ടെ കുടുംബങ്ങൾക്ക് വേണ്ടവിധം ലഭിക്കുന്നതിന് ഒരു അനുകൂല ഘടകമാണ്. അതോടൊപ്പം ശക്തമായ ഗാർഹിക ആദ്ധ്യാത്മികത യുടെ അടിത്തറ- അതാ യത് നിത്യവുമുള്ള കുടും ബപ്രാർത്ഥന, ഏറെ ഭക്തി യോടെ അനുഷ്ഠിക്കപ്പെ ടുന്ന നോമ്പുകളും മറ്റ് പരിത്യാഗ പ്രവൃത്തികളും, പതിവായ വി.കൂദാശക ളുടെ സ്വീകരണവും മറ്റും ഞങ്ങളുടെ കുടുംബങ്ങ ളുടെ ആർജ്ജവത്വവും ക്ഷേമവും സംരക്ഷിക്കുന്നതിൽ നിർണ്ണായകപങ്കുവഹിക്കുന്നു. ഞങ്ങളുടെ കുഞ്ഞു ങ്ങൾ തങ്ങളുടെ ശൈശവാവസ്ഥയിൽതന്നെ, കുടുംബം സുപ്രധാനമായ ഒരു സാമൂഹികവും മതാ ത്മകവുമായ യാഥാർത്ഥ്യമാണെന്ന ഉറച്ച ബോധ്യം ഉൾകൊണ്ടുകൊണ്ടാണ് വളർന്നു വരുന്നത്.



എന്നാൽ ഞങ്ങളുടെ കുടുംബങ്ങളെകുറിച്ച് ഉല്ക ണ്ഠകളുണ്ടാകേണ്ട മേഖലകളില്ലെന്ന് ഇതിനർത്ഥമില്ല. ഞങ്ങളുടെ കുടുംബങ്ങളുടെ സുവിശേഷവത്കരമ ത്തിനു മുന്നിലുയർന്നിട്ടുള്ള ഏറ്റവും വലിയ വെല്ലു വിളി ആധുനിക സംസ്കാരം തന്നെയാണ്. വളരെ വേഗം വർദ്ധിച്ചുകൊണ്ടിരിക്കുന്ന അണുകുടുംബ സം സ്കാരം ഞങ്ങളുടെ ഉല്കണ്ഠകളിലൊന്നാണ്. ഏതാനും ദശാബ്ദങ്ങൾക്കു മുമ്പുവരെ ഞങ്ങളുടെ കുടുംബങ്ങൾ സന്താനങ്ങളാൽ സമൃദ്ധമായിരുന്നു. എന്നാൽ ഇന്ന് രണ്ടോ മൂന്നോ കുട്ടികളിൽ കൂടുതലു ള്ള കുടുംബങ്ങൾ വളരെ വിരളമാണ്. നമുക്കറിയാ വുന്നതുപൊലെ വിശ്വാസത്തിലും ആദ്ധ്യാത്മികത യിലും സംഭവിക്കുന്ന പോരായ്മയുടെ ഒരു പ്രത്യക്ഷ ലക്ഷണമായി അണുകുടുംബങ്ങളെ പരിഗണിക്കാം. വിവാഹവും അതിലെ പരസ്പരബന്ധവും ഏറെ മാനി ക്കപ്പെടുന്നുണ്ടെങ്കിലും സ്വകാര്യസുഖങ്ങൾക്കും സുര ക്ഷിതത്വത്തിനും വേണ്ടിയുള്ള ഉല്കണ്ഠകൾ വിവാ ഹത്തിന്റെ അടിസ്ഥാന തത്വങ്ങളിലൊന്നായ ജീവിത ത്തോടുള്ള തുറവിയുടെ മേൽ ആധിപത്യം പുലർത്തുന്നു എന്ന വസ്തുത നിഷേധിക്കാനാവില്ല. മനുഷ്യജീവനുനേരെ പുലർത്തേണ്ട ആദരവ് നിഷേ ധിച്ചുകൊണ്ട്, ജനനനിയന്ത്രണ മാർഗ്ഗങ്ങളിലൂടെ കുടുംബങ്ങളുടെ വലുപ്പം ചുരുക്കാനുള്ള ശ്രമവും കണ്ടു വരുന്നു. എങ്കിലും ഗർഭച്ഛിദ്രം ഒരു ഗൗരവമായ പാപമായി തന്നെ പരിഗണിക്കപ്പെടുന്നു. സ്ത്രീകളുടെ സന്ന്യാസസമൂഹങ്ങളിലേക്കുള്ള ദൈവവിളികൾ ഗണ്യമാംവിധം കുറയുന്നത് അണുകുടുംബത്തിന്റെ മറ്റൊരു അനന്തരഫലമാണ്. ഒരു സഭയെന്ന നിലയിൽ ഇത്തരം പ്രതിഭാസങ്ങളെ കുറിച്ച് ഞങ്ങൾ ഏറെ ഉല്ക ണ്ഠാകുലരാണ്. സാമ്പത്തിക കാരണങ്ങളാൽ ഞങ്ങ ളുടെ യുവാക്കന്മാർക്ക് തങ്ങളുടെ ഭാര്യയെയും കുടും ബത്തെയും വിട്ടിട്ട് വിദേശരാജ്യങ്ങളിൽ ജോലിക്ക് പോകേണ്ട അവസ്ഥ നിലനില്ക്കുന്നുണ്ട്. കുടുംബങ്ങ ളിൽ നിന്നും കുടുംബനാഥൻമാർ അകന്നുനില്ക്കുന്ന ഈ അവസ്ഥ കുടുംബ ങ്ങളുടെ സമഗ്രത യെയും സന്താനങ്ങ ളുടെ പരിശീലന ത്തെയും ബാധിക്കുന്നു. ഉദ്യോഗാർത്ഥം യുവകു ടുംബങ്ങൾ വിദേശരാ ജ്യങ്ങളിലേക്ക് കുടിയേ റുമ്പോൾ നാട്ടിൽ ഒറ്റപെ ടുന്ന വൃദ്ധമാതാപിതാ ക്കളും മറ്റൊരു ഉല്ക ണ്ഠയാണ്. പ്രായം ചെന്ന വല്യപ്പച്ചൻമാരാലും വല്ല്യമ്മച്ചിമാരാലും പരി പാലിക്കപ്പെട്ട് കൊച്ചുമക്കൾ വളരുന്ന ചിത്രം ഇന്നത്തെ കുടുംബത്തിന്റെ ചരിത്രത്തിലെ ഒരു ഏട് മാത്രമായി തീർന്നിരിക്കുന്നു. ആ പഴയ കുടുംബങ്ങളിൽ മുത്തശ്ശീമുത്തശ്ശന്മാർ കുട്ടികളുടെ വലിയ പരിശീലക രായിരുന്നു. അവർ വിശ്വാസവും ആത്മീയതയും കുട്ടി കളിലേക്ക് പകർന്നിരുന്നു. ഈ ചിത്രത്തിന് പകരം ഇന്ന് ഏകാന്തതയിലും ഉല്കണ്ഠയിലും ജീവിക്കുന്ന വൃദ്ധ മാതാപിതാക്കളെ മിക്ക ഭവനങ്ങളിലും കണ്ടെ ത്താമെന്നായിരിക്കുന്നു. ഇവരുടെ പുനരധിവാസ ത്തിനും യുവജനങ്ങൾക്ക് നാട്ടിൽ തന്നെ ജോലി ലഭി ക്കുന്നതിനും വേണ്ട ചില പല പദ്ധതികൾ ആവിഷ്ക്ക രിക്കാൻ സഭയ്ക്ക് കഴിയുന്നു എന്നത് ആശ്വാസകര മായ ഒരു വസ്തുത ആണെങ്കിലും പ്രശ്നങ്ങൾ പൂർണ്ണ മായും പരിഹൃതമാകുന്നില്ല.

ആധുനിക സാങ്കേതിക വിദ്യയുടെ ചില ദൂഷ്യഫ ലങ്ങൾ ഞങ്ങളുടെ കുടുംബങ്ങളെയും ബാധിച്ചിട്ടുണ്ട്. ഇവയിൽ ചിലതിനോടുള്ള അമിതമായ അഭിനിവേശം കുടുംബങ്ങളിൽ ആരോഗ്യപൂർണ്ണവും പതിവായിട്ടുള്ള തുമായ ആശയവിനിമയത്തിന് ഗൗരവമായ തടസ്സ ങ്ങൾ സൃഷ്ടിക്കുന്നു. വ്യക്തിജീവിതത്തിന്റെ സ്വകാ

ര്യതയിലേക്ക് ലോകത്തിലെ ഏതു കാര്യവും ഇന്റർനെറ്റിലൂടെ അനുനിമിഷം ലഭിക്കുന്നു എന്നത് കുടുംബജീവിതത്തിലെ, പ്രത്യേകിച്ച് ജീവിത പങ്കാളികൾ തമ്മിലുള്ള ബന്ധങ്ങളുടെ ശൈഥില്യത്തിന് ഒരു പരിധിവരെ കാരണമാകുന്നുണ്ട്. വ്യക്തികൾ തങ്ങളുടെ കുടുംബങ്ങളിൽ സൃഷ്ടിപരമായി ചെലവിടേണ്ട വിലപ്പെട്ട സമയത്തിന്റെ നല്ലൊരു പങ്കും ഇന്റർനെറ്റ് അപഹരിക്കുന്നു എന്ന വസ്തുത നിഷേധിക്കാൻ ആവില്ല.

മലങ്കര സുറിയാനി കത്തോലിക്കാ കുടുംബങ്ങൾ അഭിമുഖീകരിക്കുന്ന വെല്ലുവിളികളിൽ ചിലവയിലേക്ക് സുന്നഹദോസ് പിതാക്കന്മാരുടെ ശ്രദ്ധ ഞാൻ ക്ഷണിക്കുകയായിരുന്നു. ഈ പ്രശ്നങ്ങളെ ഞങ്ങൾ സഭയെന്ന നിലയിൽ കൂട്ടായി അഭിമുഖീകരിക്കാനും പരിഹാരം കണ്ടെത്താനും പരിശ്രമിച്ചുവരുന്നു. എന്നാൽ ഈ അന്വേഷണത്തിൽ മനുഷ്യന്റെ ബലഹീനതകൾക്കും പരിമിതികൾക്കും അതീതമായി പ്രവർത്തിക്കുന്ന ദൈവത്തിന്റെ അനന്തമായ കരുണയ്ക്കും കൃപകൾക്കും നിർണ്ണായകമായ പങ്കുവഹിക്കാനാകും എന്ന് ഞങ്ങൾ ഉറപ്പായി വിശ്വസിക്കുന്നു. ദൈവത്തിന്റെ അനന്തമായ കരുണയിൽ നിന്ന്, പാപത്തിൽ എത്രമാത്രം അധഃപതിച്ച മനുഷ്യനായാലും അവൻ പുറന്തള്ളപ്പെടുന്നില്ല എന്നതാണ് ഞങ്ങളുടെ ഉത്തമമായ ബോധ്യം. അതിനാൽ ഇത്തരത്തിൽ പെട്ട വ്യക്തികൾക്ക് മുമ്പിൽ പോലും ദൈവകൃപയുടെ കവാടം മലർക്കെ തുറന്നു കിടക്കുന്നു. അവനുമുമ്പിൽ ദൈവകൃപയിലേക്ക് മടങ്ങിവരുവാനുള്ള സാധ്യത എപ്പോഴും തുറന്നു കിടപ്പുണ്ട്. ഈ സാധ്യത കൃപ സ്വീകരിക്കുന്ന വ്യക്തിക്ക് പൂർണ്ണമായ മാനസാന്തരത്തിനുള്ള ഗൗരവമായ ഉത്തരവാദിത്തം ഒരിക്കലും നിഷേധിക്കുന്നില്ല. തന്മൂലം ഞങ്ങളുടെ അജപാലനപരമായ സമീപനങ്ങളിൽ ഓരോ വ്യക്തിയും ദൈവത്തിന്റെ അനന്തമായ കരുണയിൽ ആശ്രയിച്ചുകൊണ്ട് പരിപൂർണ്ണമായ ഹൃദയ പരിവർത്തനത്തിന് അയാളെ സജ്ജമാക്കുന്നതിൽ പ്രത്യേക ഊന്നൽ നൽകി വരുന്നു.

*(വത്തിക്കാനിൽ നടന്ന മെത്രാൻമാരുടെ സുന്നഹദോസിൽ കേരളത്തിൽ നിന്ന് അൽമായരുടെ പ്രതിനിധിയായി പങ്കെടുത്ത പ്രൊഫ. ജേക്കബ് എം. എബ്രഹാം ഇംഗ്ലീഷ് ഭാഷയിൽ ചെയ്ത പ്രസംഗത്തിന്റെ മലയാളഭാഷാന്തരം. പരിഭാഷ തയ്യാറാക്കിയത് റവ. ഫാ. ഗീവർഗീസ് വല്ല്യചാങ്ങവീട്ടിൽ)*

ലോകം മുഴുവൻ കുടുംബങ്ങളുടെ ദുരിതപൂർണ്ണമായ അധഃപതനത്തിനും മൂല്യങ്ങളുടെയും ധാർമ്മികതയുടെയും ഭയജനകമായ നഷ്ടത്തിനും കാരണമാകുന്ന അഭൂതപൂർവ്വമായ മാറ്റത്തിനു കുടുംബം വിധേയമാകുന്നു. കുടുംബചലനക്ഷമത, വിവാഹമോചിതരായ മാതാപിതാക്കൾ, അണുകുടുംബം, കുടുംബങ്ങളിൽ നുഴഞ്ഞുകയറുന്ന ഹാനികരമായ മറ്റ് പ്രതിഭാസങ്ങളുടെ തിരക്കും കുടുംബബന്ധത്തെ ആഴമില്ലാത്തതും ഉപരിപ്ലവവുമാക്കുന്നു.

ഇന്ത്യയിൽ വിവാഹം സമൂഹത്തിന്റെ പിന്തുണയോടും പങ്കാളിത്തത്തോടും നടത്തുന്ന ദൈവദത്തമായ ചടങ്ങായി കരുതുന്നു. രണ്ട് വ്യക്തികൾ എന്നതിലുപരി രണ്ട് കുടുംബങ്ങൾ തമ്മിലുള്ള ഐക്യമാണിത്. സമൂഹം അതിനെ തദ്ദേശീയമാക്കുന്നു. പൂർണ്ണ വിശ്വസ്തതയും അർപ്പണവും യുവദമ്പതികളിൽ നിന്നും ആവശ്യപ്പെടുന്നു. വല്ല്യപ്പച്ചനും, വല്ല്യമ്മച്ചിയും പേരകുട്ടികളും ഒരു വീട്ടിൽ വസിക്കുന്ന കൂട്ടുകുടുംബസമ്പ്രദായം സാധാരണമാണ്. ഈ ഒത്തൊരുമ കുടുംബബന്ധങ്ങളെ ശക്തിപ്പെടുത്തുന്നു. വി. ബൈബിൾ വായിച്ച്, പാട്ട് പാടി എല്ലാ സന്ധ്യയിലും കുടുംബാംഗങ്ങൾ ഒരുമിച്ച് പ്രാർത്ഥിക്കുന്ന നല്ല പാരമ്പര്യം മാർതോമാ ക്രിസ്ത്യാനികൾക്കുണ്ട്.

പൂർവ്വപിതാവിന്റെ പിൻമുറക്കാരായ കുടുംബാംഗങ്ങളുടെ കുടുംബയോഗം (കുടുംബസംഗമം) ഭാരതത്തിൽ പൊതുവേയുള്ളതാണ്. വ്യത്യസ്ത കുടുംബങ്ങളിലും, ക്രിസ്തീയ വിഭാഗങ്ങളിലും ഉൾപ്പെടുന്നവർ ഇത്തരത്തിൽ അവരുടെ കുടുംബബന്ധങ്ങളാൽ പരസ്പരം ബന്ധിതരാണ്. പ്രസ്തുത സംഗമങ്ങൾ അവരുടെ ജീവിതാനുഭവങ്ങൾ പങ്കുവയ്ക്കുന്നതിനും കുടുംബാംഗങ്ങൾ തമ്മിൽ എന്തെങ്കിലും കലഹങ്ങൾ ഉണ്ടെങ്കിൽ അവ പരിഹരിക്കുന്നതിനുമുള്ള പൊതുവേദികളായിരുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് വിഭാവനം ചെയ്ത കുടുംബങ്ങളുടെ വിശുദ്ധീകരണത്തിനായി കൃത്യമായ പദ്ധതികൾ മലങ്കര കത്തോലിക്കാ സഭയ്ക്ക് ആരംഭം മുതലേ ഉണ്ടായിരുന്നു. 'ത്രിത്വാശ്രമം', എന്ന പേരിൽ വിവാഹിതർക്ക് ആത്മീയവും സന്തോഷകരവുമായ വിവാഹജീവിതത്തിന് പരിശീലനം നല്കുന്ന ഒരു മൂന്നാം ജീവിതക്രമം. ഇന്ന് 'സുവിശേഷസംഘ' ത്തിലൂടെ അതിനെ പുനരുദ്ധരിച്ച് പ്രചാരത്തിലാക്കുന്നു. ഇതിനകം സുവിശേഷസംഘം കുടുംബാംഗങ്ങളോടൊത്തുള്ള പ്രാർത്ഥനയും പരസ്പര സംഭാഷണവും ഉൾപ്പെടുത്തി 45 മിനിറ്റ് വീതം ചെലവിട്ട് 18,000 വീടുകൾ സന്ദർശിച്ചു.

ലോകത്തിന്റെ ധാർമ്മിക തിരുത്തൽ ശക്തിയെന്ന നിലയിൽ യുവജനങ്ങളുടെ, യുവദമ്പതികളുടെ, കുടുംബങ്ങളുടെ ആവശ്യങ്ങൾ സാധിച്ചു കൊടുക്കാൻ കത്തോലിക്കാ സഭയ്ക്ക് സാമാന്യത്തിൽ കവിഞ്ഞ ഉത്തരവാദിത്തമുണ്ട്. വിവാഹവുമായി ബന്ധമുള്ള പരമ്പരാഗത ആശയങ്ങളിൽ മായം ചേർത്താൽ അത് ദൂരവ്യാപകമായ ഫലം മനുഷ്യന്റെമേൽ ഉളവാക്കും. അതുവഴി കാര്യങ്ങൾ കൂടുതൽ മോശമാകും. കത്തോലിക്കാസഭ എടുത്ത ശക്തമായ നിലപാടാണ് ഇക്കാര്യത്തിൽ ഭാവിയ്ക്കുള്ള ഏക പ്രത്യാശാകിരണം.

കവർസ്റ്റോറി

# മെത്രാന്മാരുടെ സിനഡ്
## ഒരു ആമുഖം



ഫാ. മാത്യു ചാർത്താക്കുഴിയിൽ



*സിനഡിൽ പങ്കെടുക്കുന്ന കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ വത്തിക്കാൻ സ്റ്റേറ്റ് സെക്രട്ടറി കർദ്ദിനാൾ പിയത്രോ പരോളിനോടൊപ്പം*

കത്തോലിക്കാസഭയ്ക്കുള്ളിലും, പുറത്തും ഏറ്റവും അധികം വാർത്താപ്രാധാന്യം നേടിയിരിക്കുന്ന വിഷയമാണ് ഇപ്പോൾ വത്തിക്കാനിൽ നടക്കുന്ന മെത്രാന്മാരുടെ സിനഡ്. "കുടുംബത്തിന്റെ വിളിയും ദൗത്യവും സഭയിലും, സമകാലീന ലോകത്തിലും" എന്നതാണ് ഈ സിനഡിന്റെ ചർച്ചാവിഷയം. "സുവിശേഷവത്ക്കരണ പശ്ചാത്തലത്തിൽ കുടുംബം നേരിടുന്ന വെല്ലുവിളികൾ" എന്ന വിഷയം സ്വീകരിച്ച് 2014 ഒക്ടോബറിൽ നടന്ന സിനഡിന്റെ തുടർച്ചയാണിത്. മലങ്കര കത്തോലിക്കാസഭയുടെ അദ്ധ്യക്ഷൻ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവായെക്കൂടാതെ പ്രൊഫ. ജേക്കബ് എബ്രഹാം അത്മായ പ്രതിനിധിയായി ഇതിൽ സംബന്ധിക്കുന്നുവെന്നത് നമുക്കു അഭിമാനിക്കാവുന്ന വസ്തുതയാണ്. സിനഡിനെ സംബന്ധിക്കുന്ന ചില പൊതുവായ കാര്യങ്ങൾ അവതരിപ്പിക്കുകയാണ് ഈ ചെറുലേഖനത്തിലൂടെ.

സിനഡ് എന്ന വാക്ക് 'സിൻ' (syn), 'ഹോദോസ്' (hodos) എന്ന ഗ്രീക്കു പദങ്ങളിൽ നിന്നുണ്ടായതാണ്. "ഒരുമിച്ചുചേരൽ" എന്നാണ് അതിന്റെ അർത്ഥം. മാർപ്പാപ്പായുടെ അദ്ധ്യക്ഷതയിൽ പ്രാതിനിത്യ സ്വഭാവത്തോടെ തിരഞ്ഞെടുക്കപ്പെട്ട മെത്രാൻമാർ ഒന്നുചേർന്ന് സഭയ്ക്കു കാലാനുസൃതമായ ദിശാബോധം നല്കുന്നതിനുള്ള വേദിയാണ് ഇത്. വിവിധ തലങ്ങളിലുള്ള പ്രതിനിധികളെ ഉൾക്കൊള്ളാൻ പരിശ്രമിക്കുമ്പോഴും ഇതിന്റെ പേരു സൂചിപ്പിക്കുന്നതുപോലെ ഇത് മെത്രാന്മാരുടെ സിനഡാണ്.

**സിനഡിന്റെ ആവിർഭാവം**

രണ്ടാം വത്തിക്കാൻ കൗൺസിൽ (1962-1965) സഭയിൽ വലിയ മാറ്റത്തിനു തുടക്കമിട്ടു. അവിടെ അനുഭവപ്പെട്ട ഐക്യവും, ആലോചനാ ചൈതന്യവും, കൂട്ടായ്മയുടെ അന്തരീക്ഷവും തുടരണമെന്ന് വാഴ്ത്തപ്പെട്ട പോൾ 6-ാമൻ മാർപ്പാപ്പ ഉൾപ്പെടെ പലരും ആഗ്രഹിച്ചു. അതിന്റെ ഫലമായി 1965 സെപ്റ്റംബർ 15-ാം തീയതി "അപ്പസ്തോലിക്കാ സൊളിച്ചിറ്റ്യൂഡോ" *(Apostolica Sollicitudo)* എന്ന കല്പനയിലൂടെ മാർപാപ്പ മെത്രാന്മാരുടെ സിനഡിനെ സഭയിലെ ഒരു സ്ഥിര സംവിധാനമായി സ്ഥാപിച്ചു. അതിവേഗം മാറ്റത്തിനു വിധേയമായിക്കൊണ്ടിരിക്കുന്ന ലോകത്തിൽ സഭ നേരിടുന്ന വെല്ലുവിളികളെ ആത്മധൈര്യത്തോടെ നേരിടുന്നതിന് അവളെ ശക്തമാക്കുകയാണ് സിനഡിന്റെ ലക്ഷ്യമെന്ന് ഈ കല്പനയിൽ മാർപ്പാപ്പ പറയുന്നു.

**സിനഡിന്റെ സ്വഭാവവും, രീതിയും**

ഒരു സെക്രട്ടറി ജനറലിന്റെ നേതൃത്വത്തിലുള്ള കാര്യാലയമാണ് സിനഡിന്റെ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുന്നത്. ഇന്ത്യയുടെ അപ്പസ്തോലിക ന്യൂൺഷിയോ ആയിരുന്ന കർദ്ദിനാൾ ലോറൻസോ ബൽദിസ്സേരിയാണ് മെത്രാന്മാരുടെ സിനഡിന്റെ ഇപ്പോഴത്തെ സെക്രട്ടറി ജനറൽ.

സിനഡിന്റെ ചർച്ചക്കായി തിരഞ്ഞെടുക്കുന്ന വിഷയത്തിന്റെ പ്രാധാന്യവും, വ്യാപ്തിയും അനുസരിച്ച് മൂന്നു തരത്തിലുള്ള സമ്മേളനങ്ങളാണ് വിവിധ കാലങ്ങളിൽ നടത്തപ്പെടുന്നത്.

1. സാധാരണ പൊതുസമ്മേളനം (Ordinary General Assembly) ഉദാ:- ഇപ്പോൾ നടക്കുന്ന സിനഡ്.
2. അസാധാരണ (പ്രത്യേക) പൊതുസമ്മേളനം

(Extraordinary General Assembly)
ഉദാ:- 2014 ഒക്ടോബറിൽ നടന്ന സിനഡ്.
3. പ്രത്യേക സമ്മേളനം (Special Assembly)
ഉദാ: 2010 ഒക്ടോബറിൽ നടന്ന മദ്ധ്യപൂർവ്വദേശത്തെക്കുറിച്ചുള്ള സിനഡ്.

**സിനഡിന്റെ വിഷയം**

ഓരോ സിനഡിന്റെയും വിഷയം മാർപ്പാപ്പ തിരഞ്ഞെടുക്കുന്നത് വളരെയധികം കൂടിയാലോചനകൾ നടത്തിയതിനുശേഷമാണ്. പ്രാദേശിക മെത്രാൻ സമിതികൾ നിർദ്ദേശിക്കുന്ന മൂന്നു വിഷയങ്ങൾ തങ്ങളുടെ ശുപാർശയോടുകൂടി സിനഡിന്റെ സെക്രട്ടറിയേറ്റ് മാർപ്പാപ്പയ്ക്കു സമർപ്പിക്കുന്നു. സാധാരണയായി ഒരു സിനഡ് അവസാനിക്കുന്ന അവസരത്തിൽ മാർപ്പാപ്പ അടുത്ത സിനഡിന്റെ വിഷയവും പ്രഖ്യാപിക്കുന്ന പതിവുണ്ട്. സിനഡ് ആരംഭിക്കുന്നതിനു വളരെ നേരത്തെ തന്നെ അതിന്റെ ഒരു "രേഖാരൂപം" (Outline - *Lineamenta*) സിനഡുമായി ബന്ധപ്പെട്ടവർക്കെല്ലാം അയച്ചുകൊടുക്കുന്നു. ഇപ്പോൾ അത് വത്തിക്കാൻ വെബ്സൈറ്റിലും പ്രസിദ്ധീകരിക്കാറുണ്ട്. അതിനു ലഭിക്കുന്ന പ്രതികരണങ്ങളെ അടിസ്ഥാനമാക്കി ഒരു "പ്രവർത്തനരേഖ" (Working Document - *Instrumentum Laboris*) രൂപപ്പെടുത്തുന്നു. ഈ പ്രവർത്തനരേഖയെ അടിസ്ഥാനമാക്കിയാണ് സിനഡിലെ ചർച്ചകൾ മുന്നേറുന്നത്. സിനഡിൽ സംബന്ധിക്കുന്ന മിക്കവാറും എല്ലാവർക്കും തന്നെ മൂന്നു മിനിറ്റ് തങ്ങളുടെ ആശയങ്ങൾ അവതരിപ്പിക്കാൻ സമയം ലഭിക്കുന്നു. അതിന്റെ ഒരു കോപ്പി നേരത്തെതന്നെ വിതരണം ചെയ്യുകയും, വിവിധ ഭാഷകളിൽ തത്സമയം പരിഭാഷപ്പെടുത്തി കൊടുക്കുകയും ചെയ്യും. ഭാഷയുടെ അടിസ്ഥാനത്തിൽ ചെറിയ ഗ്രൂപ്പുകളായി ചർച്ച നടക്കുകയും സിനഡിന്റെ അവസാനം അവ നിർദ്ദേശങ്ങളായി (Propositions) മാർപ്പാപ്പയ്ക്കു സമർപ്പിക്കുകയും പിന്നീട് അതൊരു പ്രബോധരേഖയായി (Apostolic Exhortation) മാർപ്പാപ്പ പ്രസിദ്ധീകരിക്കുകയും ചെയ്യുന്നു.

**ഇപ്പോഴത്തെ സിനഡ്**

2015 ഒക്ടോബർ 4 മുതൽ 25 വരെയാണ് വത്തിക്കാനിൽ സിനഡു നടക്കുന്നത്. ഇത് പതിനാലാമത്തെ സാധാരണ പൊതു സിനഡാണ്. "കുടുംബം" ഒരു സിനഡിൽ വിഷയമായി ഇതിനു മുൻപു തിരഞ്ഞെടുത്തത് 1980-ലാണ്. "ആധുനികലോകത്തിൽ കുടുംബത്തിന്റെ കടമ" (*Familiaris Consortio*) എന്ന പേരിൽ ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ ഒരു പ്രബോധനരേഖയും അതിനേ തുടർന്ന് പ്രസിദ്ധീകരിച്ചു. ഇപ്രാവശ്യത്തെ സിനഡിൽ കുടുംബജീവിതം നയിക്കുന്ന 18 പേരുൾപ്പെടെ 360 ലധികം പേർ പങ്കെടുക്കുന്നു. അതിൽ 166 പേർ പ്രാദേശിക മെത്രാൻ സമിതികളിൽ നിന്നുള്ളവരും, 22 പേർ പൗരസ്ത്യ കത്തോലിക്കാ സഭാതലവൻമാരും, 25 പേർ വത്തിക്കാൻ കാര്യാലയ തലവന്മാരും, 10 പേർ സന്യാസസമൂഹതലവന്മാരും, 45 പേർ മാർപ്പാപ്പ നിയമിച്ചവരുമാണ്. ഇതുകൂടാതെ സഹോദരീസഭകളിൽ നിന്നുള്ള പ്രതിനിധികളും, ഈ മേഖലയിൽ വൈദഗ്ദ്യം തെളിയിച്ചവരുമായ തിരഞ്ഞെടുക്കപ്പെട്ട ഏതാനും പേർ കൂടി സംബന്ധിക്കുന്നു.

**നമുക്കു ചെയ്യാനുള്ളത്**

ഏറ്റം പ്രധാനമായി സിനഡിന്റെ വിജയത്തിനായി പ്രാർത്ഥിക്കുകയെന്നതാണ്. വത്തിക്കാൻ അതിലേയ്ക്കായി ഒരു പ്രാർത്ഥന പ്രസിദ്ധീകരിച്ചിട്ടുണ്ട്. നമ്മുടെ സഭാതലവനും പ്രാർത്ഥനക്കായുള്ള ആഹ്വാനം നല്കി. സഭ സ്വയം ചോദ്യങ്ങൾ ചോദിച്ച് കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടാൻ കുടുംബങ്ങളെ സജ്ജമാക്കുന്ന ഇത്തരുണത്തിൽ നമുക്ക് നമ്മുടെ കുടുംബങ്ങളെ ക്രിസ്തുവിന് പുനരർപ്പണം ചെയ്യാം. സഭയുടെ പ്രബോധനങ്ങൾ ആഴത്തിൽ പഠിച്ച് നമ്മുടെ കുടുംബങ്ങളെ ശക്തിപ്പെടാൻ പരിശ്രമിക്കാം. സഭയിൽ വലിയ സ്വാധീനം ചെലുത്താനുതകുന്ന നല്ല ഒരു പ്രബോധനരേഖയ്ക്കായി നമുക്കു കാത്തിരിക്കാം!






# "ശാന്തശീലനും കരുണാമയനുമായ ഈശോ"

## ഫ്രാൻസിസ് പാപ്പയുടെ കാനൻ നിയമ പരിഷ്കരണങ്ങൾ



ഫാ. ഡോ. തോമസ് കുഴിനാപ്പുറത്ത്



2014 ഒക്ടോബറിൽ സമ്മേളിച്ച മെത്രാന്മാരുടെ അസാധാരണ സുന്നഹദോസിൽ വച്ച് സഭയിലെ നീതി നിർവ്വഹണമേഖലയിൽ മെത്രാൻമാർ അഭിമുഖീകരിക്കുന്ന ബുദ്ധിമുട്ടുകളെപറ്റി പ.പിതാവ് ഫ്രാൻസിസ് മാർപ്പാപ്പയ്ക്ക് ബോധ്യപ്പെട്ടു. ഇതിന്റെ വെളിച്ചത്തിൽ സഭാകോടതികളിൽ നടക്കുന്ന വിവാഹനീതിനിർവ്വഹണ ക്രമങ്ങൾ ലഘൂകരിക്കുന്നതിനാവശ്യമായ ചർച്ചകൾ കാനൻ നിയമവിദഗ്ദ്ധരുമായും മെത്രാൻ സമിതികളുമായും പരിശുദ്ധപിതാവ് നടത്തുകയുണ്ടായി. ഇതനുസരിച്ച് വിവാഹം അസാധുവായി പ്രഖ്യാപിക്കുന്ന നടപടി (Process of declaring the nullity of the marriage) ലഘുകരിക്കുന്നത് സംബന്ധിച്ച് പഠിച്ച് നിർദ്ദേശങ്ങൾ സമർപ്പിക്കുവാനായി പ. പിതാവ് കാനൻ നിയമവിദഗ്ദ്ധരുടെ ഒരു സമിതിയെ ചുമതലപ്പെടുത്തുകയുണ്ടായി. ഇവർ പഠിച്ച് നൽകിയ നിർദ്ദേശങ്ങൾ അനുസരിച്ച് പ. പിതാവ് 2015 സെപ്റ്റംബർ 8-ാം തീയതി രണ്ടു പ്രമാണരേഖ (Motu Proprios) കളിലൂടെ കാനൻ നിയമപരിഷ്കരണങ്ങൾ നടപ്പിലാക്കി. ലത്തീൻ കാനൻ നിയമസംഹിത (CIC) യുടെ പരിഷ്കരണത്തിനായി "കർത്താവായ യേശു ശാന്തശീലനായ ന്യായാധിപൻ" *(Mitis Iudex Dominus Iesus)* എന്ന പ്രമാണരേഖയും പൗരസ്ത്യസഭകളുടെ കാനോനസംഹിത (CCEO) യുടെ പരിഷ്കരണത്തിനായി "ശാന്തശീലനും കരുണാമയനുമായ ഈശോ" *(Mitis Misericors Iesus)* എന്നപ്രമാണരേഖയുമാണ് പ്രസിദ്ധീകരിച്ചിട്ടുള്ളത്. ലത്തീൻ ഭാഷയിൽ പ്രസിദ്ധീകരിച്ച ഈ പ്രമാണ രേഖകൾക്ക് ഇതുവരെ ഇറ്റാലിയൻ പോർച്ചുഗീസ് ഭാഷകളിൽ മാത്രമാണ് തർജ്ജമകൾ ഉണ്ടായിട്ടുള്ളത്. ലത്തീൻ മൂലത്തെയും ഇറ്റാലിയൻ ഭാഷിലുള്ള തർജ്ജമയെയും പ്രധാനമായും ആധാരമാക്കി പൗരസ്ത്യസഭാനിയമ പരിഷ്കരണങ്ങളെക്കുറിച്ച് ഒരു ആമുഖപഠനം നടത്തുകയാണിവിടെ.

**ആമുഖസന്ദേശം**

"ശാന്തശീലനും കരുണാമയനുമായ ഈശോ" എന്നു തുടങ്ങുന്ന പൗരസ്ത്യ സഭാനിയമ പരിഷ്കരണത്തിനുള്ള ആമുഖസന്ദേശം രണ്ടാം വത്തിക്കാൻ സുന്നഹദോസ് പ്രബോധനങ്ങളെ അനുസ്മരിപ്പിച്ചുകൊണ്ടാണ് ആരംഭിക്കുന്നത്. താഴെകാണുന്ന പ്രബോധനത്തെ ആശ്രയിച്ചുകൊണ്ട് ആമുഖസന്ദേശം തുടങ്ങുന്നു. " 'സ്വന്തം കുടുംബം ഭരിക്കാൻ വേണ്ടി കുടുംബത്തലവനാൽ' അയയ്ക്കപ്പെട്ട മെത്രാൻ ശുശ്രൂഷിക്കപ്പെടാനല്ല ശുശ്രൂഷിക്കാൻ (മത്താ. 20,28) സ്വജീവൻ ആടുകൾക്കു വേണ്ടി സമർപ്പിക്കാൻ (യോഹ. 10,10.11) വന്ന നല്ലിടയന്റെ മാതൃക കൺമുൻപിൽ വയ്ക്കട്ടെ. മനുഷ്യരിൽ നിന്ന് എടുക്കപ്പെട്ടവനും ബലഹീനതകളാൽ വലയം ചെയ്യപ്പെട്ടവനുമായതുകൊണ്ട് അദ്ദേഹത്തിന് അജ്ഞരോടും വഴിതെറ്റിയവരോടും സഹതപിക്കാൻ കഴിയും (ഹെബ്രാ. 5,12). യഥാർത്ഥത്തിൽ മെത്രാൻ തന്റെ കീഴിലുള്ളവരെ സ്വന്തം മക്കളെപ്പോലെ വളർത്തുകയും ശുഷ്കാന്തിയോടെ തന്നോട് സഹകരിച്ച് നീങ്ങാൻ ഉപദേശിക്കുകയും ചെയ്യണം. അവരെ കേൾക്കാൻ ഒട്ടും വിസമ്മതിക്കരുത്. അവരുടെ ആത്മാക്കൾക്ക് കണക്ക് കൊടുക്കുവാനുള്ളവരായതുകൊണ്ട് (ഹെബ്രാ. 13,17) പ്രാർത്ഥനയാലും പ്രസംഗത്താലും എല്ലാ പരസ്നേഹ പ്രവൃത്തി

കളാലും അവരുടെ മാത്രമല്ല, ഇതേവരെ അജഗണ ത്തിൽപെടാത്തവരെങ്കിലും തനിക്ക് കർത്താവിൽ സമർപ്പി ക്കപ്പെട്ടവരായുള്ളവരുടെയും സംരക്ഷണം ഏറ്റെടുക്കു കയും ചെയ്യണം. അദ്ദേഹം പൗലോസ് ശ്ലീഹായെപ്പോലെ എല്ലാവരോടും കടപ്പെട്ടവനായതുകൊണ്ട്, എല്ലാവരെയും സുവിശേഷവത്ക്കരിക്കാൻ ശുഷ്കാന്തിയുള്ളവനായിരി ക്കണം (റോമ 1,14.15); സ്വന്തം വിശ്വാസികളെ ശ്ലൈഹി കവും പ്രേഷിതപരവുമായ പ്രവർത്തനങ്ങൾക്കായി പ്രോത്സാഹിപ്പിക്കുകയും ചെയ്യണം. വിശ്വാസികളാകട്ടെ സഭ ഈശോമിശിഹായോടും ഈശോമിശിഹാ പിതാവി നോടും ചേർന്നിരിക്കുന്നതുപോലെ, എല്ലാം ഐക്യത്തിൽ പൊരുത്തപ്പെടുന്നതിനും ദൈവമഹത്വത്തിൽ സമൃദ്ധമാ കുന്നതിനും വേണ്ടി (2 കോറി. 4,15) മെത്രാനോട് കൂറ് പുലർത്തുകയും വേണം'' (തിരുസഭ – 27). തന്റെ ജന ത്തിന്റെ ജീവിതാവസ്ഥയുടെ എല്ലാ തലങ്ങളിലും അവ രോട് കരുണാമയനായ ഈശോയുടെ മാതൃകയിൽ വർത്തിക്കുവാൻ മെത്രാൻമാർക്ക് കടമയുണ്ടെന്ന ഉദ്ബോ ധനത്തോടെയാണ് ഈ പ്രമാണരേഖ ആരംഭിക്കുന്നത് എന്നത് ഏറ്റവും ശ്രദ്ധേയമാണ്. മെത്രാൻ ആത്മാക്കളെ ക്കുറിച്ച് കരുതലുള്ള അജപാലകനും ഭരണകർത്താവും മാത്രമല്ല തന്നെ ഭാരമേല്പിച്ചിട്ടുള്ള അജഗണത്തിന് നീതി നടത്തികൊടുക്കേണ്ട ന്യായാധിപൻ കൂടിയാണ് അദ്ദേഹം എന്ന ഓർമ്മപ്പെടുത്തലും ഈ പ്രമാണരേഖയുടെ സവി ശേഷതയാണ്.

**ഇന്നത്തെ വിവാഹ നീതി നിർവ്വഹണക്രമം**

പൗരസ്ത്യകാനോന സംഹിത (CCEO) 1357 മുതൽ 1377 വരെയുള്ള കാനോനകളിലാണ് വിവാഹം അസാധു വാക്കുന്നതിനുള്ള നടപടിക്രമങ്ങൾ ചേർത്തിരിക്കുന്നത്. വിവാഹം അസാധുവായി പ്രഖ്യാപിക്കുന്നതിനുള്ള നട പടിക്രമത്തിന്റെ ആദ്യഘട്ടം തെളിവുകൾ ശേഖരിക്കുക യാണ്. വിവാഹം നടത്തപ്പെട്ടു എന്നതിലേക്കും വിവാഹം അസാധുവാണ് എന്നതിലേക്കും വിരൽചൂണ്ടുന്ന തെളി വുകളാണാവശ്യം. ഇതിനായി അപേക്ഷകൻ/അപേക്ഷ കയുടെ ജ്ഞാനസ്നാന സർട്ടിഫിക്കറ്റ്, തർക്കത്തിലുള്ള വിവാഹത്തിന്റെ സർട്ടിഫിക്കറ്റ്, ഇടവക വികാരിയുടെ സാക്ഷ്യപത്രം എന്നിവയോടൊപ്പം തർക്കത്തിലുള്ള വിവാഹം അസാധുവായി പ്രഖ്യാപിക്കുന്നതിനുള്ള കാര ണങ്ങൾ വിശദമാക്കുന്ന അപേക്ഷ എന്നിവയുമായി അതാത് സഭാകോടതിയിൽ അപേക്ഷ സമർപ്പിക്കണം. ഈ ഘട്ടത്തിൽ അതാത് ഇടവക വികാരിമാർ കക്ഷി കൾക്ക് വേണ്ട അജപാലന സഹായം ചെയ്തു കൊടു ക്കേണ്ടതാണ്. വിവാഹത്തിന്റെ അവാസ്തവികത പ്രഖ്യാ പിക്കുന്നതിന് താഴെപ്പറയുന്ന സഭാകോടതികൾക്കാണ് അധികാരമുള്ളത്.

1. വിവാഹം നടത്തപ്പെട്ട സ്ഥലത്തെ കോടതി

2. എതിർകക്ഷിക്ക് സ്ഥിരവാസമോ താല്ക്കാലിക വാസമോ ഉള്ള സ്ഥലത്തെ സഭാകോടതി.

3. എതിർകക്ഷിയുടെ സ്ഥിരവാസസ്ഥലത്തെ ജുഡീ ഷ്യൽ വികാരി എതിർകക്ഷിയെ ശ്രവിച്ചതിനുശേഷം സമ്മതം നൽകുകയും രണ്ടുകക്ഷികളും ഒരേ രാഷ്ട്രാ തിർത്തിക്കുള്ളിൽ വസിക്കുകയും ചെയ്യുന്നപക്ഷം, പരാ തിക്കാരന് സ്ഥിരവാസ സ്ഥാനമുള്ള സ്ഥലത്തെ സഭാ കോടതി.

4. എതിർകക്ഷിയുടെ സ്ഥിരവാസസ്ഥലത്തെ ജുഡീ ഷ്യൽ വികാരി എതിർകക്ഷിയെ ശ്രവിച്ചതിനുശേഷം സമ്മതിക്കുന്ന പക്ഷം, ഏറ്റവും കൂടുതൽ തെളിവുകൾ ശേഖരിക്കുവാൻ പറ്റിയസ്ഥലത്തെ കോടതി.

പരാതി സമർപ്പിക്കപ്പെട്ടുകഴിഞ്ഞാൽ ഉടൻ തന്നെ എതിർകക്ഷിക്ക് ഈ കേസിനോട് സഹകരി ക്കുന്നതിനുള്ള അവസരമൊരുക്കികൊണ്ടുള്ള അറിയിപ്പ് ലഭ്യമായിരിക്കുന്ന വിലാസത്തിൽ രജിസ്റ്റേഡ് പോസ്റ്റിൽ നൽകുന്നു. എതിർകക്ഷിസഹകരിക്കുന്ന പക്ഷം പരാതി കക്ഷിയെയും എതിർകക്ഷിയെയും ഒരുമിച്ച് വിളിച്ച് വിവാ ഹത്തിന്റെ വാസ്തവവികതയെകുറിച്ചും അനുരഞ്ജന ത്തിനുള്ള സാധ്യതകളെക്കുറിച്ചും കോടതി മുൻപാകെ ആരായും. ഇരുകക്ഷികളുമോ ഏതെങ്കിലും ഒരു കക്ഷി മാത്രമോ വിവാഹത്തിന്റെ അവാസ്തവികതയിൽ ഉറച്ചു നിൽക്കുന്നപക്ഷം ഇരുകക്ഷികളുടെയും സാന്നിദ്ധ്യത്തിൽ തർക്കവിഷയ നിർണയം നടത്തും. ഇതിനുശേഷം എതിർക ക്ഷിയെയും അയാളുടെ സാക്ഷികളെയും കോടതി മുമ്പാകെ വിസ്തരിക്കും. അവരുടെ മൊഴികൾ കോടതി യുടെ നോട്ടറി രേഖപ്പെടുത്തുന്നു. ഈ മൊഴി രേഖകളിൽ അതാത് കക്ഷികളും അദ്ധ്യക്ഷ ന്യായാധിപനും ബന്ധ സംരക്ഷകനും (defender of bond) നോട്ടറിയും ഒപ്പ് വെയ്ക്കുന്നു. പിന്നീട് പരാതികക്ഷിയെയും അയാളുടെ സാക്ഷികളെയും വിളിച്ചുവരുത്തി മേല്പറഞ്ഞ നടപടി ക്രമ മനുസരിച്ച് വിസ്തരിച്ച് മൊഴി രേഖപ്പെടുത്തുന്നു. അതി നുശേഷം കേസ് ഫയൽ ബന്ധസംരക്ഷകന്റെ നിരീക്ഷ



ണത്തിനായി ഏൽപ്പിക്കുന്നു. ഫയൽ പഠിച്ച് ബന്ധസംര ക്ഷകൻ സമർപ്പിക്കുന്ന നിരീക്ഷണങ്ങൾ കൂടി പരിഗണിച്ച് അദ്ധ്യക്ഷന്യായാധിപൻ സുദീർഘമായ വിധിന്യായം തയ്യാ റാക്കുന്നു.

ഇതിനുശേഷം കേസ് ഫയൽ മറ്റൊരു അപ്പീൽ കോട തിയിലെ 3 ജഡ്ജിമാരുടെ പാനലിന് സമർപ്പിക്കുന്നു. അവിടെ നിന്നും പരാതിക്കാരനും എതിർകക്ഷിക്കും വീണ്ടും അറി യിപ്പ് നൽകുകയും അപ്പീൽ കോടിതിയിലെ ബന്ധസംരക്ഷ കന്റെ നിരീക്ഷണത്തിനായി കേസ് ഫയൽ നൽകുകയും

ചെയ്യുന്നു. തുടർന്ന് പാനലിലുള്ള മൂന്ന് ന്യായാധിപൻമാരും ചേർന്ന് കീഴ് കോടതിയെ അനുകൂലിക്കുകയോ പ്രതികൂലിക്കുകയോ ചെയ്തുകൊണ്ട് അന്തിമ വിധിന്യായം പ്രഖ്യാപിക്കുന്നു. ഈ വിധിന്യായത്തിന്റെ ഉത്തരവ് കീഴ്ക്കോടതിയിലേക്ക് അയയ്ക്കുകയും കീഴ്കോടതി ഈ വിധിന്യായം അന്തിമ ഉത്തരവിനായി ഭദ്രാസനമെത്രാപ്പൊലീത്തായ്ക്ക് സമർപ്പിക്കുകയും ചെയ്യുന്നു. ഈ വിധിന്യായങ്ങൾ പരിശോധിച്ചശേഷം അന്തിമ ഉത്തരവിലൂടെ വിവാഹത്തിന്റെ അവാസ്തവികത മെത്രാപ്പോലീത്ത സ്ഥിരീകരിക്കുന്നു. ഇതേ തുടർന്ന് ബന്ധപ്പെട്ട രണ്ടുകക്ഷികൾക്കും അതാത് വികാരിയച്ചൻമാർക്കും അന്തിമഉത്തരവിന്റെ പകർപ്പും കക്ഷികളുടെ കൂദാശാ ജീവിതത്തിലും മറ്റും വികാരിയച്ചൻമാർ സ്വീകരിക്കേണ്ട അജപാലന നടപടികളെക്കുറിച്ചുള്ള അറിയിപ്പും ജുഡീഷ്യൽ വികാർ ബന്ധപ്പെട്ട വികാരിയച്ചൻമാർക്ക് നൽകുന്നു.

ഈ നടപടിക്രമങ്ങളിലുടനീളം വിവാഹബന്ധത്തിന്റെ പവിത്രതയും സ്ഥിരതയും നിലനിർത്തുവാനുള്ള എല്ലാ സാധ്യതകളും ന്യായാധിപന്മാരും മറ്റ് ബന്ധപ്പെട്ടവരും ആരായേണ്ടതാണ് എന്ന് സഭ അതിന്റെ നിയമങ്ങളിലൂടെ പ്രത്യേകം അനുശാസിക്കുന്നുണ്ട്. അതുപോലെ നടപടിക്രമങ്ങളുടെ പ്രഥമ ഘട്ടമായ തെളിവുകൾ ശേഖരിക്കുന്ന സമയത്തും മറ്റും വികാരിയച്ചന്മാർ കക്ഷികൾക്ക് വേണ്ട അജപാലന പിന്തുണയും സഹായങ്ങളും നൽകണമെന്ന് നിയമം പ്രത്യേകം പഠിപ്പിക്കുന്നു.

**മോത്തുപ്രോപിയോയിലെ നിയമപരിഷ്കരണങ്ങൾ**

പൗരസ്ത്യസഭാനിയമങ്ങൾ പരിഷ്കരിച്ചുകൊണ്ട് പുറത്തിറക്കിയ പ്രമാണരേഖ *(Mitis Misericors Iesus)* യിൽ താഴെപ്പറയുന്ന നിയമപരിഷ്കരണങ്ങളാണ് പ. ഫ്രാൻസിസ് മാർപ്പാപ്പ വരുത്തിയത്.

1. ഭദ്രാസന മെത്രാപ്പോലീത്ത തന്റെ ജനത്തിന് നീതി നടത്തികൊടുക്കേണ്ട നീതിനിഷ്ഠനായ ന്യായാധിപനാണെന്ന് ഈ മോത്തുപ്രോപിയോയിൽ വ്യക്തമായി സ്ഥാപിക്കപ്പെടുന്നു. ഇതര കോടതി ഘടനകളെല്ലാം ഈ നീതിനിർവ്വഹണത്തിൽ ഭദ്രാസന മെത്രാപ്പോലീത്തായെ സഹായിക്കുന്ന ഘടകങ്ങളാണെന്ന് ഇവിടെ അടിവരയിട്ട് സ്ഥാപിക്കപ്പെടുന്നു. പൗരസ്ത്യസഭാ നിയമങ്ങളുടെ ചിന്താരീതികളോട് ഏറെ ചേർന്നു നിൽക്കുന്ന ഒരു പരിഷ്ക്കാരമാണിതെന്ന് പറയട്ടെ.

2. പ്രഥമ കോടതിയുടെ വിധിന്യായം മാത്രം പരിഗണിച്ചുകൊണ്ട് ഭദ്രാസനമെത്രാപ്പോലീത്തായ്ക്ക് വിവാഹത്തിന്റെ അവാസ്തവികത സ്ഥാപിക്കുവാൻ സാധിക്കും. കേസ് ഫയൽ അപ്പീൽ കോടതിയിലേക്ക് അയയ്ക്കേണ്ടതില്ലെന്ന് ചുരുക്കം.

3. കോടതിയിൽ തെളിവുകൾ പഠിച്ച് വിധിന്യായം പ്രസ്താവിക്കുന്നതിന് നിയമപരിജ്ഞാനവും നീതിബോധവുമുള്ള ജഡ്ജിയായ ഒരു വൈദികന് തന്നെ സാധിക്കും. നേരത്തെ ഇത് നടപ്പിലാക്കിയിരുന്നത് മൂന്നു ജഡ്ജിമാരുടെ ഒരു പാനലിലായിരുന്നു. അദ്ദേഹത്തിന്റെ വിധിന്യായം പരിഗണിച്ചുകൊണ്ട് ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് വിവാഹത്തിന്റെ അവാസ്തവികത സ്ഥിരീകരിച്ചുകൊണ്ട് അന്തിമ ഉത്തരവ് പുറപ്പെടുവിക്കാൻ സാധിക്കും.

4. ഇപ്രകാരം വിവാഹത്തിന്റെ അവാസ്തവികത പ്രഖ്യാപിക്കുന്നതിനുള്ള നടപടിക്രമം ചുരുക്കി നടപടികളുടെ രണ്ടാം ഘട്ടം ഒഴിവാക്കിക്കൊണ്ടാണ് പുതിയ മോത്തുപ്രോപ്രിയോയിലൂടെ ഫ്രാൻസിസ് മാർപ്പാപ്പ ഉത്തരവായിരിക്കുന്നത്.

**ഉപസംഹാരം**

2015 ഡിസംബർ 8-ന് പ്രാബല്യത്തിൽ വരുന്ന ഈ നിയമപരിഷ്കരണങ്ങളിലൂടെ "ആത്മാക്കളുടെ രക്ഷയാണ് അത്യുന്നതനിയമം" എന്ന സുവർണ്ണ നിയമത്തിന് ഫ്രാൻസിസ് മാർപ്പാപ്പ ഒരിക്കൽ കൂടി അടിവരയിടുന്നു. വഴിതെറ്റിയവരോടും വിഷമതകളിലായിരിക്കുന്നവരോടുമുള്ള പ്രത്യേക കരുതലാണ് ഈ നിയമപരിഷ്കരണങ്ങളിലൂടെ ഒരിക്കൽ കൂടി വെളിവാകുന്നത്. പൗരസ്ത്യ പാരമ്പര്യമനുസരിച്ച് നിയമത്തിന് ഒരു ഔഷധ്ത്മക സ്വഭാവ (Medicinal Character) മാണുള്ളത്. നിയമ ആത്യന്തികമായി മനുഷ്യരക്ഷയിലേക്കുള്ള ചൂണ്ടുപലകകളാകണമെന്നുള്ള സഭാ പ്രബോധനം ഒരിക്കൽ കൂടി സ്ഥിരീകരിക്കപ്പെടുന്നു. കുടുംബങ്ങളുടെ സുസ്ഥിതിയും അവയിലെ ആത്മാക്കളുടെ നന്മയും സഭയുടെ ചിന്താപഥത്തിൽ ഏറ്റം പ്രാധാന്യമർഹിക്കുന്ന വിഷയങ്ങളാണ് എന്ന് ലോകമന:സാക്ഷിയുടെ ശബ്ദമായി നിന്നുകൊണ്ട് പ. ഫ്രാൻസിസ് പാപ്പ ഒരിക്കൽ കൂടി സ്ഥാപിക്കുന്നു.

---






# മൊബൈലിൽ കുരുങ്ങുന്ന കുടുംബങ്ങൾ

റവ. ഡോ. ജോളി വടക്കൻ
(സെക്രട്ടറി, കെ.സി.ബി.സി. മാധ്യമ കമ്മീഷൻ)

ജപമാലമാസാചരണത്തിന്റെ ഭാഗമായി എറണാകുളത്തു തന്നെയുള്ള ഒരു ആശ്രമത്തിൽ സന്ദേശം നല്കി ഇടവഴിയിൽനിന്നും പ്രധാന റോഡിലേക്ക് തിരിച്ചു കാറോടിക്കുമ്പോഴാണ് ഒരു കുടുംബം എന്റെ ശ്രദ്ധയിൽപ്പെട്ടത്. മുമ്പിൽ നടന്നുപോകുന്ന അപ്പനും പിറകിൽ നടക്കുന്ന അമ്മയും അതുവഴി കടന്നുപോകുന്ന എല്ലാ ഓട്ടോറിക്ഷകൾക്കും കൈകാണിക്കുന്നുണ്ടെങ്കിലും ആരും നിറുത്താത്തതിനാൽ അവർ മുന്നോട്ടുതന്നെ നടക്കുകയാണ്. എന്തോ അത്യാവശ്യ യാത്രക്കാരാണെന്നു തോന്നിയതിനാൽ ഞാൻ വാഹനം നിറുത്തി അവരോട് പറഞ്ഞു പാലാരിവട്ടം ഭാഗത്തേക്കാണെങ്കിൽ കയറിക്കോളൂ. വളരെ സന്തോഷത്തോടെ അവർ ഇരുവരും കൂട്ടത്തിൽ അല്പം പിറകിലായി നടന്നിരുന്ന യുവാവായ മകനെയും വിളിച്ച് കാറിൽ കയറി. കുശലാന്വേഷണത്തിനൊടുവിൽ അവർ പറഞ്ഞു. മകനെയും കൂട്ടി ഒരു കൗൺസിലറുടെ അടുത്തു വന്നതാണ്. നേരം വൈകിയതിനാൽ ബസ് സ്റ്റോപ്പിലെത്തി ബസ് പിടിച്ചുവേണം വീട്ടിലെത്താൻ. ഞാൻ എന്തെങ്കിലും ചോദിക്കുന്നതിനുമുമ്പേതന്നെ ആ അപ്പൻ പറഞ്ഞു. അച്ചോ, ആകെ ഒരു മകനേ ഉള്ളൂ, അവനെക്കൊണ്ടു ആകെ മടുത്തു. തെല്ലും ക്ഷമയില്ല, കാര്യമായൊന്നും സംസാരിക്കില്ല, സദാസമയം മൊബൈൽ വേണം. എന്തു ചെയ്യണമെന്നറിയാതെ വിഷമിക്കുകയാണ്.

ഈ കുടുംബത്തിന്റെ പ്രശ്നം ഒരു ഒറ്റപ്പെട്ട പ്രശ്നമായിട്ടല്ല നമുക്കനുഭവപ്പെടുന്നത്. ആധുനികമാധ്യമങ്ങളുടെ കരവലയത്തിൽപ്പെട്ട് നട്ടം തിരിയുന്ന പുതുതലമുറയെ ഏതു വിധത്തിൽ കൈകാര്യം ചെയ്യണമെന്നറിയാതെ നട്ടം തിരിയുന്ന മാതാപിതാക്കളുടെ ഒരു വലിയ നിര തന്നെയുണ്ട് നമുക്ക് ചുറ്റിനും. മക്കളെ മിടുക്കരാക്കാനും ഉയരങ്ങളിലെത്തിക്കാനും ശ്രമിക്കുന്നതിനൊപ്പം



ശരിയായ മൂല്യബോധവും, ധാർമ്മികശിക്ഷണവും സാമൂഹിക പ്രതിബദ്ധതയും നല്കി അവരെ വളർത്തുക എന്നത് ഇന്ന് സമൂഹം നേരിടുന്ന ഒരു വലിയ വെല്ലുവിളിതന്നെയാണ്. രഹസ്യമായും പരസ്യമായും കൗൺസിലർമാരേയും മനോരോഗവിദഗ്ദ്ധരേയും സമീപിക്കുന്നവരുടെ എണ്ണത്തിൽ അസാധാരണമായ വർദ്ധനവാണുണ്ടായിരിക്കുന്നത്. മറ്റു സംസ്ഥാനങ്ങളിൽനിന്നും വ്യത്യസ്തമായി ഉന്നത സദാചാരമൂല്യങ്ങളും സംസ്കാരവും സാക്ഷരതയും ഉണ്ടെന്നവകാശപ്പെടുന്ന കേരളത്തിലെ കുടുംബങ്ങളുടെ ശോചനീയമായ അവസ്ഥയാണ് ഇത് സൂചിപ്പിക്കുന്നത്. കേരളത്തിൽ ഫാമിലി അപ്പസ്തോലേറ്റ് ട്രെയിനിംഗ് ആന്റ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ (FATRI) നേതൃത്വത്തിൽ 6500 കുടുംബങ്ങളെ പഠനവിധേയമാക്കിയപ്പോൾ കണ്ടെത്തിയ വസ്തുത ഇത്തരം രോഗാതുരമായ കുടുംബങ്ങളുടെ എണ്ണം അനുദിനം വർദ്ധിക്കുന്നുവെന്നുതന്നെയാണ്.

ഇങ്ങനെയുള്ള കുടുംബങ്ങളിൽ വളരുന്ന മക്കളെ എങ്ങനെയാണ് വളർത്തേണ്ടത് എന്ന ചോദ്യം എല്ലാ മാതാപിതാക്കളിൽനിന്നും ഉയർന്നുകേൾക്കുന്നവയാണ്.

**കുടുംബം - സഭയുടെ പ്രത്യേക ശ്രദ്ധാവിഷയം**

രണ്ടാം വത്തിക്കാൻ സൂനഹദോസ് സമാപിച്ചതിനു ശേഷം സഭയുടെ നവീകരണത്തിനും കൗൺസിലിന്റെ ചൈതന്യം നിലനിർത്തിക്കൊണ്ടുപോകുന്നതിനുമായി ഭാഗ്യസ്മരണാർഹനായ പോൾ ആറാമൻ മാർപാപ്പയാണ് 1965-ൽ മെത്രാന്മാരുടെ സമ്മേളനത്തിന് തുടക്കം കുറിച്ചത്. ഇതുവരെ അത്തരത്തിൽ 14 സമ്മേളനങ്ങളാണ് (ഈ വർഷത്തേതുൾപ്പെടെ) സഭയിൽ നടന്നിട്ടുള്ളത്. എന്നാൽ ഫ്രാൻസിസ് പാപ്പാ 2014-ൽ തന്നെ കുടുംബം നേരിടുന്ന വെല്ലുവിളികളെക്കുറിച്ച് പഠിക്കാൻ ഒരു അസാധാരണ സിനഡും 2015-ൽ ക്രൈസ്തവ കുടുംബത്തിന്റെ വിളിയും ദൗത്യവും പഠനവിഷയമാക്കിക്കൊണ്ട് ഒരു അസാധാരണ സിനഡും വിളിച്ചു ചേർക്കുകയായിരുന്നു. കഴിഞ്ഞ ഒരു വർഷം മുഴുവൻ വത്തിക്കാനിൽ ബുധനാഴ്ചകളിൽ നടന്നുവരുന്ന പൊതുദർശനവേളയിലുള്ള പാപ്പായുടെ സന്ദേശങ്ങൾ മുഴുവൻ കുടുംബങ്ങൾക്കുവേണ്ടിയുള്ളതായിരുന്നു. കുടുംബത്തിന്റെ തകർച്ച സമൂഹത്തിന്റെയും രാഷ്ട്രത്തിന്റെയും നാശത്തിലേക്കു നയിക്കുമെന്നത് തർക്കമറ്റ വസ്തുത

തന്നെയാണ്. പരസ്പരം സ്നേഹിക്കുക, പങ്കുവയ്ക്കുക, ആശ്രയിക്കുക, അപരനുവേണ്ടി സഹിക്കുക, മറ്റുള്ളവരെ വിശ്വസിക്കുക തുടങ്ങിയ ഉദാത്തമായ മൂല്യങ്ങൾ കുടുംബങ്ങളിൽനിന്നുതന്നെ പഠിച്ചിറങ്ങേണ്ടവയാണ്. എന്നാൽ അതിനുവിപരീതമായ രീതിയിൽ കുഞ്ഞുങ്ങളെ സ്വാധീനിക്കുന്ന മാധ്യമ മേഖല ശക്തമായ ഒരു വെല്ലുവിളിതന്നെ ഉയർത്തുകയാണ് കുടുംബബന്ധങ്ങൾക്ക്.

### ന്യൂജനറേഷന്റെ മാധ്യമ ഉപയോഗം

രാജ്യത്തിന്റെ സംസ്കാരനിർമ്മിതിയിലും വികസനത്തിലും മാധ്യമങ്ങൾ വളരെ ഗണ്യമായ പങ്ക് നിർവഹിക്കുന്നുണ്ടെന്ന സത്യം നമുക്കൊരിക്കലും വിസ്മരിക്കാനാകില്ല. പരമ്പരാഗത മാധ്യമസ്രോതസ്സുകളായി പ്രവർത്തിച്ചിരുന്ന റേഡിയോ, ടെലിവിഷൻ, പത്രമാധ്യമങ്ങൾ എന്നിവയൊക്കെ നിഷ്പ്രഭമാവുകയും നവമാധ്യമങ്ങൾ ശക്തിയാർജ്ജിക്കുകയും ചെയ്തതാണ് ഈ കാലഘട്ടത്തിന്റെ പ്രത്യേകത. രാജ്യത്ത് സോഷ്യൽ മീഡിയ ഉപയോക്താക്കളുടെ എണ്ണം 14.3 കോടിയായെന്ന് ഇന്റർനെറ്റ് ആൻഡ് മൊബൈൽ അസോസിയേഷൻ ഓഫ് ഇന്ത്യയുടെ കണക്കുകൾ വ്യക്തമാക്കുന്നു. ഉപയോക്താക്കളിൽ 34 ശതമാനം കോളേജ് വിദ്യാർത്ഥികളും 27 ശതമാനം യുവജനങ്ങളുമാണ്. 61 ശതമാനവും മൊബൈൽ ഫോണുകളിലൂടെയാണ് സോഷ്യൽ മീഡിയ സൈറ്റുകൾ കൈകാര്യം ചെയ്യുന്നത്. 2018 ആകുമ്പോഴേക്കും ഇന്ത്യയിലെ ഇന്റർനെറ്റ് ഉപഭോക്താക്കളുടെ എണ്ണം 550 ദശലക്ഷം കഴിയുമെന്ന കണക്ക് ഗൂഗിൾ ഈയിടെ പ്രസിദ്ധീകരിക്കുകയുണ്ടായി. 2014-ൽ 190 ദശലക്ഷം ഉപഭോക്താക്കളിൽനിന്നാണ് 4 വർഷംകൊണ്ട് ഇരട്ടി വർധനവ് എന്നത് വിചിന്തനവിഷയമാക്കേണ്ടതുണ്ട്.

### യുവജനങ്ങളിലെ മാധ്യമ അടിമത്തം

2014-ൽ മാക്ഫീ ട്വീൻസ് (Mcafees Tweens) യുവജനങ്ങളുടെ ഇടയിൽ നവമാധ്യമങ്ങളുടെ സ്വാധീനത്തെ അളക്കാൻ ഒരു സർവ്വേ സംഘടിപ്പിക്കുകയുണ്ടായി. 1400 യുവജനങ്ങളുടെ ഇടയിൽ നടത്തിയ ആ പഠനത്തിൽ കണ്ടെത്തിയ വസ്തുതകൾ എപ്രകാരം ഈ ആധുനിക മാധ്യമങ്ങൾ യുവജനങ്ങളുടെ അനുദിനജീവിതത്തെ സ്വാധീനിക്കുന്നുവെന്നത് വ്യക്തമാണ്. സർവേയിൽ പങ്കെടുത്തവരിൽ 66 ശതമാനം പേരും തങ്ങൾ കൂടുതൽ അംഗീകരിക്കപ്പെടുന്നത് സോഷ്യൽ മീഡിയായിൽ ആണെന്ന് വിശ്വസിക്കുന്നവരാണ്. 72 ശതമാനത്തിനും തങ്ങൾക്ക് ലഭിക്കുന്ന 'ലൈക്ക്' സിനനുസൃതം ആത്മവിശ്വാസം വർദ്ധിക്കുന്നുണ്ടെന്ന് ചിന്തിക്കുന്നവരാണ്. 58 ശതമാനവും തങ്ങൾ സോഷ്യൽ മീഡിയയിൽ അംഗീകരിക്കപ്പെടാതെവരുമ്പോൾ നിരാശരാണ്. 30 ശതമാനം പേരും തങ്ങളെക്കുറിച്ചു തെറ്റായ വിവരങ്ങൾ നെറ്റുവർക്കുകളിൽ നല്കുന്നവരാണ്. 70 ശതമാനത്തിലധികം യുവജനങ്ങളും ആഴ്ചയിൽ 5 മണിക്കൂറിൽ കൂടുതൽ ഓൺലൈനിൽ ചിലവഴിക്കുന്നവരാണ്. ഈ കണക്കുകൾ സൂചിപ്പിക്കുന്നത്. നവമാധ്യമങ്ങൾ യുവതലമുറയിൽ നാം പ്രതീക്ഷിക്കുന്നതിനേക്കാളേറെ സ്വാധീനം ചെലുത്തുന്നു എന്നുതന്നെയാണ്. ഈ അടുത്തകാലത്താണ് ഓൺലൈൻ വ്യാപാരത്തിലൂടെ 'ഫ്ളിപ്പ്കാർട്ട്' 24 മണിക്കൂർകൊണ്ട് 800 കോടി രൂപയുടെ കച്ചവടം ഇന്ത്യയിൽ നടത്തിയതായി അവകാശപ്പെട്ടത്. ഇന്നത്തെ ന്യൂജനറേഷൻ ഇന്ന് ഇന്റർനെറ്റിന്റെ ലോകത്ത് വിഹരിക്കുന്നവരാണ്. അടുത്തകാലത്ത് യുവജനങ്ങളുടെയിടയിൽ നടന്ന ഒരു പഠനത്തിൽ നെറ്റിൽ ചിലവഴിക്കുന്ന സമയത്തിൽ 31.6% ഉം സോഷ്യൽ നെറ്റുവർക്കുകളിൽ സമയം ചിലവഴിക്കുന്നവരാണ്. 8.5% സമയം കമ്പ്യൂട്ടർ ഗെയിമുകളിൽ ചിലവഴിക്കപ്പെടുന്നുണ്ട്. 51.3% വാർത്തകൾക്കും 13% ബാങ്കിങ്ങ് ആവശ്യങ്ങൾക്കും ഈ സാധ്യതകളെ ഉപയോഗപ്പെടുത്തുന്നവരാണ്. അതുകൊണ്ടുതന്നെ മറ്റുള്ളവരുമായുള്ള നേരിട്ടുള്ള ആശയവിനിമയങ്ങൾ ഈ തലമുറയ്ക്ക് അന്യമാകുകയാണ്. ഞാൻ കണ്ടുമുട്ടിയ മാതാപിതാക്കളുടെയും വലിയ പരിഭവം, തങ്ങളുമായി സംസാരിക്കാൻ മകന് താല്പര്യമില്ല എന്നതുതന്നെയായിരുന്നു.



മക്കളും മാതാപിതാക്കളും സഹോദരങ്ങളും ഒരുമിച്ച് ജീവിക്കുകയും കൂട്ടായ്മയിലൂടെ നവലോകത്തിന്റെ വെല്ലുവിളികളെ ഏറ്റെടുക്കാൻ പുതിയ തലമുറയെ പ്രാപ്തമാക്കുകയും ചെയ്യേണ്ട സുരക്ഷിത സങ്കേതമാണ് കുടുംബം. സാമ്പത്തിക നേട്ടങ്ങൾക്കും ഭൗതിക സുഖങ്ങൾക്കുംവേണ്ടിയുള്ള നെട്ടോട്ടങ്ങൾക്കിടയിൽ സ്നേഹത്തിന്റെയും പങ്കുവയ്ക്കലിന്റെയും ഉദാത്ത മാതൃകകൾ നഷ്ടമാകുന്ന കുടുംബാന്തരീക്ഷങ്ങളാണെവിടെയും ദൃശ്യമാകുന്നത്. ദൃശ്യ-ശ്രാവ്യ മാധ്യമങ്ങളും സോഷ്യൽ നെറ്റുവർക്കുകളും സ്മാർട്ട് ഫോണുകളും ഒരുക്കുന്ന 'വിർചൽ കാഴ്ചകളു'ടെ മാസ്മരികതയിൽ കുടുംബത്തിലെ സ്നേഹത്തിന്റെ ആത്മാവ് നഷ്ടപ്പെടുന്ന കാഴ്ച വേദനാജനകമാണ്. ഇത്തരം നേർക്കാഴ്ചകളുടെ മുമ്പിൽ നിസ്സഹായരായി മാറിനില്ക്കാതെ തിരിച്ചുപിടിക്കാം നമുക്ക് നമ്മുടെ കുടുംബങ്ങളെ.

ഏതാനും ചില പ്രായോഗിക നിർദേശങ്ങൾ കൂടി മുന്നോട്ടുവയ്ക്കുകയാണ്.

i) മക്കളോടൊപ്പം കൂടുതൽ സമയം ചിലവഴിക്കുക.

മാതാപിതാക്കളോടൊപ്പം മക്കൾ ചിലവിടുന്ന സമയം മാധ്യമങ്ങളോടൊപ്പം അവർ ചെലവഴിക്കുന്നതിനേക്കാൾ കൂടുതലാണെന്ന് ഉറപ്പുവരുത്തുക. അവരോട് സംസാരിക്കാനും അവർ പറയുന്നത് ശ്രവിക്കാനും ആവശ്യമായ സമയം നിത്യവും മാറ്റിവയ്ക്കണം.

ii) വ്യത്യസ്തതകളെ ആഘോഷമാക്കുക.

ഓരോ കുഞ്ഞും ദൈവത്തിന്റെ ദാനമാണ്. വ്യത്യ

വിശേഷം



# കാരുണ്യത്തിന്റെ അസാധാരണ ജൂബിലി വർഷം

## (2015 ഡിസംബർ 9 - 2016 നവംബർ 20)

ഫാ. ചെറിയാൻ താഴമൺ
ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ, ദീപിക




2015 ഡിസംബർ എട്ടാം തീയതി (രണ്ടാം വത്തിക്കാൻ സുന്നഹദോസ് സമാപിച്ചതിന്റെ സുവർണ ജൂബിലി) മുതൽ 2016 നവംബർ 20-ാം തീയതി (ക്രിസ്തുരാജത്വ തിരുനാൾ) വരെ '**കാരുണ്യത്തിന്റെ അസാധാരണ ജൂബിലി**' വർഷമായി പരിശുദ്ധ കത്തോലിക്ക സഭയിലാകമാനം ആചരിക്കാൻ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ കല്പിച്ചിരിക്കുകയാണ്. "**നിങ്ങളുടെ പിതാവ് കരുണയുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ**" (ലൂക്കാ. 6:36) എന്ന ദൈവവചനത്തെ അടിസ്ഥാനമാക്കി ഒരു വിചിന്തനം ഈ വർഷാരംഭത്തിൽ നമ്മുടെ ചിന്തക്കുപകരിക്കുമെന്നു കരുതുന്നു.

ദൈവികഭാവമായ കാരുണ്യം എന്നും സഭയുടെ ശൈലിയായിരുന്നു. ആദിമസഭയുടെ ജീവിതത്തിൽ ഇത് സ്പഷ്ടമാണ് (നട.2:45). **ജറുസലേമിൽ കൂടിയ സുന്നഹദോ**

---

സ്തമായ കഴിവുകളോടെയാണ് ഓരോരുത്തരും സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. മറ്റുള്ളവരുമായി താരതമ്യംചെയ്ത് തങ്ങളുടെ മക്കളുടെ കുറവുകളെ പർവതീകരിച്ച് കാണിക്കുന്നത് അവർക്ക് ഒരിക്കലും സ്വീകരിക്കാനാവില്ല. അവരുടെ കഴിവുകളെ കണ്ടെത്തി പ്രോത്സാഹിപ്പിക്കുകയും അതുവഴിയായി കുറവുകളെ മറികടക്കാൻ ഊർജ്ജം പകരുകയുമാണ് അഭികാമ്യം.

iii) ശിക്ഷകൾക്കു പകരം ശിക്ഷണം

ശിക്ഷണത്തിലൂടെ മക്കൾ ജീവിതത്തിലുടനീളം നിലനില്ക്കുന്ന ഉത്തരവാദിത്വമുള്ളവരും സ്വഭാവശീലങ്ങൾ ഉള്ളവരുമായി മാറും. എന്നാൽ ശിക്ഷകളിലൂടെ മക്കൾ മാതാപിതാക്കളിൽനിന്നകലുകയും അവരുടെ പിടിയിൽ പെടാതിരിക്കാൻ ഒളിച്ചുകളി നടത്തുന്നവരായിത്തീരാനുള്ള സാധ്യത കൂടുതലാണ്.

iv) ഉത്തരവാദിത്വങ്ങൾ ശീലിപ്പിക്കുക

ചെറിയ കാര്യങ്ങൾ ആണെങ്കിൽപ്പോലും കുട്ടികളെ സ്വന്തം ഉത്തരവാദിത്വത്തിൽ ചെയ്യാൻ അവസരങ്ങൾ കൊടുക്കുക. പ്രായത്തിൽ വളരുന്നതോടൊപ്പം നിർവഹിക്കേണ്ട ദൗത്യങ്ങളെക്കുറിച്ചുകൂടി അവരെ ബോധവാന്മാരാക്കുകയും അത്തരത്തിൽ ശീലിപ്പിക്കുകയും ചെയ്യുക.

v) മാധ്യമ ഉപയോഗത്തിൽ നിയന്ത്രണം.

കുടുംബങ്ങൾ നിഷ്ഠയുള്ള ജീവിതത്തിന് പാലിക്കാൻ സഹായകരമാകുന്നൊരു സമയക്രമം പാലിക്കാൻ ശ്രദ്ധിക്കുക. അതിൽ മാധ്യമ ഉപയോഗത്തിനായി മാറ്റിവയ്ക്കാവുന്ന സമയം എത്രയെന്ന് കൃത്യമായി നിശ്ചയിക്കുക.

vi) ഒരുമിച്ചുള്ള സംഭാഷണം, ഭക്ഷണം, പ്രാർത്ഥന, ഹോംവർക്ക് എന്നിവയ്ക്ക് തടസ്സമാകുന്ന മാധ്യമ ഉപയോഗം ഒഴിവാക്കുക.

vii) കുട്ടികൾ മാധ്യമങ്ങൾ ഉപയോഗിക്കുന്നതിൽ മാതാപിതാക്കന്മാരുടെ അറിവും സമ്മതവും നിർബന്ധമായും ഉണ്ടാകേണ്ടതാണ്. ഇന്റർനെറ്റുസൗകര്യം പൊതുസ്ഥലത്ത് ആയിരിക്കാൻ ശ്രദ്ധിക്കുക.

viii) കിടപ്പുമുറിയിൽ മൊബൈലും ലാപ്ടോപ്പും ടാബും ഉപയോഗിക്കുന്ന ശീലം കഴിവതും ഒഴിവാക്കുക.

ix)അയൽവാസികളും സമപ്രായക്കാരും ബന്ധുമിത്രാദികളും ഒരുമിച്ച് കൂടെക്കൂടെ ഇടപഴകാനും സമയം ചെലവഴിക്കാനും അവസരം ഒരുക്കുക.

x) വിനോദപരിപാടികൾക്കു നല്കുന്ന താത്പര്യം വിജ്ഞാനപ്രദമായ കാര്യങ്ങൾക്കും നല്കുക.

**സിന്റെ നിർദേശം ശ്രദ്ധിക്കുക.** ഗലാ. 2:10ൽ വിശുദ്ധ പൗലോസ് അത് ഇപ്രകാരം വ്യക്തമാക്കുന്നു. "**പാവങ്ങളെപ്പറ്റി ചിന്തവേണം എന്നു മാത്രമേ ഞങ്ങളോട് അവർ ആവശ്യപ്പെട്ടുള്ളു. അതുതന്നെയാണ് എന്റെ തീവ്രമായ താല്പര്യവും**". വിശുദ്ധ യാക്കോബ് ശ്ലീഹാ തന്റെ ലേഖനത്തിൽ കാരുണ്യത്തെക്കുറിച്ച് എടുത്തു പറയുന്നു (1:28), (2:14-17). **ലോകത്തിൽ പിതാവിന്റെ സ്നേഹത്തിന്റെയും കരുണയുടെയും സജീവ അടയാളമായിരിക്കാൻ സഭയ്ക്ക് കടമയുണ്ടെന്നു സഭാമക്കളെ ശക്തമായി പ്രബോധിപ്പിക്കാനാണ് പരിശുദ്ധ മാർപാപ്പ ഈ കാരുണ്യവർഷം വഴി ആഗ്രഹിക്കുന്നത് എന്നു സ്പഷ്ടമാണ്.**

എല്ലാം അതിന്റെ സമ്പൂർണതയിൽ ഉണ്ടായിരിക്കെ സകലതും ദാനം ചെയ്യാൻ മണ്ണിൽ വന്നു പിറന്നവനല്ലോ നമ്മുടെ ദൈവം. കരുണ കാണിക്കുക, കൊടുക്കുക, പങ്കുവയ്ക്കുക എന്നൊക്കെയല്ലേ അവൻ പഠിപ്പിച്ചത്. "**ഞാൻ നിന്നോടു കരുണ കാണിച്ചതുപോലെ നീയും നിന്റെ സഹോദരനോടു കരുണ കാണിക്കേണ്ടതായിരുന്നില്ലേ?**" (മത്താ.18:33) എന്നല്ലേ അവൻ ചോദിക്കുന്നത്. എന്തൊക്കെയാണ് നാം കൊടുക്കേണ്ടത്? പണം, സമയം, സമ്പത്ത്, അറിവ്, ആരോഗ്യം, ബുദ്ധി, ജീവിതം, ജീവൻ അങ്ങനെ നമുക്ക് ഉള്ളതൊക്കെ, പണം അതിൽ ഏറ്റവും താണ ദാനമാണ്. അതുപോലും നൽകാൻ തയാറല്ലെങ്കിൽ ഞാനെങ്ങനെ ക്രിസ്തുശിഷ്യനാകും? കരുണയുടെ വിശുദ്ധ വത്സരത്തിൽ പരിശുദ്ധ പിതാവ് ആവശ്യപ്പെടുന്നത് കുറച്ചുകൂടി ഉയർന്ന തലത്തിലുള്ള പങ്കുവയ്ക്കലിനെക്കുറിച്ചാണ്. കരുണയുള്ളവരാകുക.

മക്കളുടെ കാര്യം നോക്കി നടത്തുന്നതുപോലെ ദരിദ്രന്റെ ആവശ്യങ്ങളും നോക്കി നടത്തേണ്ടതാണ്, ഇത്തിരി ധനം കുറച്ചുനാൾ കൈകളിൽ വയ്ക്കാൻ ഭാഗ്യം ലഭിച്ചവർ. വചനം പറയുന്നു: "**നിനക്ക് ചെയ്യാൻ കഴിവുള്ള നന്മ അതു ലഭിക്കാൻ അവകാശമുള്ളവർക്ക് നിഷേധിക്കരുത്**" (സുഭാ.3:27). എന്നെക്കാൾ ഏതെങ്കിലും തരത്തിലും തലത്തിലും ബുദ്ധിമുട്ടനുഭവിക്കുന്നവന് എന്നിൽ നിന്നും സഹായങ്ങൾ ലഭിക്കാൻ അർഹതയുണ്ട്. എനിക്ക് ലഭ്യമായിരിക്കുന്ന സമ്പത്തും കഴിവുകളും സാഹചര്യങ്ങളും ദൈവിക ക്രമീകരണങ്ങളിലൂടെ എനിക്ക് ലഭ്യമായിട്ടുള്ളതാണ്, മറ്റുള്ളവർക്കുകൂടി ലഭ്യമാക്കുവാൻ എന്റെ പക്കൽ കുറെക്കാലത്തേക്ക് ദൈവം ഏല്പിച്ചിരിക്കുന്നതാണ്. ഞാനത് വേണ്ടവിധത്തിൽ വിനിയോഗിക്കുന്നില്ലെങ്കിൽ അവ എന്നെ ഏല്പിച്ചവൻ എന്നിൽനിന്നെടുത്തു മാറ്റും. ഞാൻ വിശ്വസ്തനായ കാര്യവിചാരകനാണെങ്കിൽ അവ എന്റെ പക്കൽ തുടരുവാൻ അനുവദിക്കും. "**ദരിദ്രനോട് ദയ കാണിക്കുന്നവൻ ഭാഗ്യവാൻ. കഷ്ടതയുടെ നാളുകളിൽ കർത്താവ് അവനെ രക്ഷിക്കും. കർത്താവ് അവനെ പരിപാലിക്കുകയും അവന്റെ ജീവൻ രക്ഷിക്കുകയും ചെയ്യും**" (സങ്കീ.41:1). ഇതല്ലേ കർത്താവു പറഞ്ഞത്. "**ചിതലും പുഴുവും അരിക്കാത്തതും കള്ളന്മാർ കടന്നു മോഷ്ടിക്കാത്തതുമായ സ്ഥലത്ത് സമ്പാദ്യങ്ങൾ സൂക്ഷിക്കാൻ** (ലൂക്കാ.12:33). ഉപനിഷത്തിൽ നിന്നൊരു ഭാഗം ഉദ്ധരിക്കട്ടെ;

"അർത്ഥേ ഗൃഹേ നിവൃത്തന്തേ
മിത്ര ശ്മശാനേ ബാന്ധവാ
സുകൃതം ദുഷ്കൃതം ചൈവ
ഗച്ഛന്ത മനുഗച്ഛന്തി" ശ്ലോകത്തിന്റെ അർത്ഥം ഇങ്ങനെ പറയാം. "**സമ്പത്ത് വീട്ടിൽവച്ച് നമ്മേ പിരിയുന്നു. മിത്രങ്ങളും ബന്ധുക്കളും ശ്മശാനത്തിൽ വച്ചും. നമ്മേ അനുഗമിക്കുന്നത് ഈ ലോകത്തിൽ നാം ചെയ്ത സുകൃതങ്ങളും ദുഷ്കൃത്യങ്ങളുമാണ്.** "**എല്ലാം ദാനമായിരിക്കേ ദാനമല്ല എന്ന മട്ടിൽ നീ എന്തിനഹങ്കരിക്കണം**" (1കോരി.4:7), എന്ന് വിശുദ്ധ പൗലോസ് പറയുന്നത് ശ്രദ്ധിക്കുക. എല്ലാമായി ഞാൻ എല്ലാം നേടിയെടുത്തു എന്ന അഹങ്കാരചിന്ത അപകടമാണ്. ദൈവത്തെ പരീക്ഷിക്കരുത്. ഇന്നു കൈയിൽ ഉണ്ടെന്നു കരുതുന്നത് ഒഴുകിപോയെന്നു വരാം. **മറ്റുള്ളവരെക്കാൾ മെച്ചമായി നേട്ടങ്ങൾ കൈവരിക്കുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ അത് എനിക്കു നൽകപ്പെട്ടിരിക്കുന്ന കഴിവുകൊണ്ടും സാഹചര്യം കൊണ്ടുമാണ്, മറ്റുപലർക്കും ലഭിക്കാതിരുന്നത് ദൈവം എനിക്കു നൽകി.** ആ ദൈവത്തോട് ഞാൻ നന്ദിയുള്ളവനായിരിക്കേണ്ടേ? ദൈവത്തോടു നന്ദി പ്രകാശിപ്പിക്കുന്നത് ദൈവ



മക്കളായ സഹോദരങ്ങളുമായി പങ്കുവയ്ക്കുമ്പോഴാണ്. സഹോദരനോട് കരുണ കാണിക്കുമ്പോഴാണ്, അല്ലാതെ അധരസേവകൊണ്ടല്ല.

ഒരു സംഭവം. ലോകപ്രസിദ്ധ ഫോർഡ് കാർ നിർമ്മാണ കമ്പനിയുടെ ഉടമ ഹെന്റി ഫോർഡ് 1863ൽ അമേരിക്കയിൽ ജനിച്ചു. 1896ൽ കാർ നിർമ്മിച്ചു. 1903ൽ ഫോർഡ് മോട്ടോർ കമ്പനി തുടങ്ങി. വലിയ സമ്പന്നനായി, ഒപ്പം ഒരുപിടി അസുഖങ്ങളും അസ്വസ്ഥതകളും. പ്രതിവിധിതേടി മന:ശാസ്ത്രജ്ഞനെ സമീപിച്ചു. സമ്പാദ്യം പാവപ്പെട്ടവരുമായി പങ്കുവയ്ക്കാനാണ് മന:ശാസ്ത്രജ്ഞൻ നിർദേശിച്ചത്. അങ്ങനെ ചെയ്തു തുടങ്ങിയപ്പോൾ അദ്ദേഹത്തിന്റെ മനസ് കുളിർത്തു, ശരീരം സുഖം പ്രാപിച്ചു. 1947ൽ ശ്രീ. ഹെന്റി ഫോർഡ് മരിക്കുമ്പോൾ 300 കോടിയോളം ഡോളറിലധികം മൂലധനമുള്ള ഫോർഡ് ഫൗണ്ടേഷൻ ലോകത്തിലെ ഏറ്റവും വലിയ ജീവകാരുണ്യ പ്രസ്ഥാനമായി മാറിയിരുന്നു. ഇന്നും ഈ അവസ്ഥ തുടരുന്നു.

പ്രഭാഷകന്റെ പുസ്തകത്തിൽ നാം ഇപ്രകാരം വായിക്കുന്നു. "**സന്തോഷത്തോടെ ദശാംശ കൊടുക്കുക. അത്യുന്നതൻ നൽകിയതുപോലെ അവിടുത്തേക്ക് തിരികെ കൊടുക്കുക. കഴിവിനൊത്ത് ഉദാരമായി കൊടുക്കുക. കർത്താവ് പ്രതിഫലം നൽകുന്നവനാണ്. അവിടുന്ന് ഏഴിരട്ടിയായി തിരികെ തരും**" (35:10-11). ദരിദ്രനെ സഹായിക്കുന്നവൻ ദൈവത്തിനാണ് നൽകുന്നത്. "**ദരിദ്രരോട് കരുണ കാണിക്കുന്നവൻ കർത്താവിനാണ് കടം കൊടുക്കുന്നത്. അവിടുന്ന് ആ കടം വീട്ടും**" (സുഭാ.19.17). അവസാനവിധിയുടെ മാനദണ്ഡമായി സാക്ഷാൽ ദൈവമായ യേശുതമ്പുരാൻ പറയുന്നതെന്താണ്?. ഇതു കേട്ടില്ലെന്നു നടിക്കുന്നവൻ തന്റെ തന്നെ നരകം വിലയ്ക്കു വാങ്ങുന്നവനാണ്. "**സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു. എന്റെ ഏറ്റവും എളിയ ഈ സഹോദരന്മാരിൽ ഒരുവന് നിങ്ങളിതു ചെയ്തുകൊടുത്തപ്പോൾ എനിക്കുതന്നെയാണ് ചെയ്തുതന്നത്**" (മത്താ.25:40). "**ഈ ഏറ്റവും എളിയവരിൽ ഒരുവന് നിങ്ങൾ ഇതു ചെയ്യാതിരുന്നപ്പോൾ എനിക്കുന്നെയാണ് ചെയ്യാതിരുന്നത്**" (മത്താ.25:45). നമ്മുടെ നാട്ടിലെ ചിന്തയും ഇതുതന്നെയാണല്ലോ? "**പരോപകാരാർത്ഥമിദം ശരീരം**" ശരീരം പോലും പരോപകാരത്തിനാണ് എന്നർത്ഥം.

ഭോഷനായ ധനികന്റെ കഥ യേശുനാഥൻ പറഞ്ഞത് ഓർമ്മയില്ലേ? ആ ധനികൻ ഞാനാണോ? "**ഭോഷാ, ഈ രാത്രി നിന്റെ ആത്മാവിനെ നിന്നിൽ നിന്ന് ആവശ്യപ്പെടും. അപ്പോൾ നീ ഒരുക്കിവച്ചിരിക്കുന്നവ ആരുടേതാകും" (ലൂക്കാ.12:20). "നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രർക്കു കൊടുക്കുക. അപ്പോൾ സ്വർഗത്തിൽ നിനക്ക് നിക്ഷേപം ഉണ്ടാകും**" (ലൂക്കാ.18:22).

ഒ.എൻ.വിയുടെ 'ആമ്പൽപൂവ് വിൽക്കുന്ന പെൺകുട്ടി' എന്ന കവിതയുടെ സാരാംശം കുറിച്ചുകൊണ്ട് അവസാനിപ്പിക്കാം. കവി പ്രസിദ്ധമായ ഒരു ക്ഷേത്രത്തിൽ തൊഴാനെത്തിയതാണ്. ആമ്പൽപൂവാണ് അവിടുത്തെ പ്രധാന അർച്ചനാദ്രവ്യം. ധാരാളം പൂവ് വില്പനക്കാർ വഴിയിലുടനീളം. കവി അവിടെ കടന്നയുടൻ കുട്ടയിൽ ആമ്പൽപൂക്കളുമായി ഒരു കൊച്ചു പെൺകുട്ടി ഓടിയെത്തി. "എന്റെ കൈയിൽ നിന്ന്, എന്റെ കൈയിൽ നിന്ന്..." അവൾ വിളിച്ചു പറഞ്ഞു. മുഷിഞ്ഞ വേഷം, ദയനീയത മുറ്റിയ കണ്ണുകൾ. സഹതാപപൂർവം അവളെ കടാക്ഷിച്ച് ആമ്പൽപൂവ് വാങ്ങി ക്ഷേത്രത്തിൽ പ്രവേശിക്കുവാനൊരുങ്ങിയ കവി എന്തോ ഉൾപ്രേരണയാലെന്നപോലെ ഒരു നിമിഷം നിന്നു. തന്റെ കൈയിലിരുന്ന പൂവിനെ നോക്കി അദ്ദേഹം ചിന്തിച്ചു.

"പൂവേ നീ കുഞ്ഞുപെങ്ങൾക്കന്നം എന്നതിൽപരം പുണ്യം ഈ നിന്നെ നിവേദിച്ചു ഞാനിനിയെന്തുനേടാൻ" അദ്ദേഹം തിരികെ നടന്നു; ആ പെൺകുട്ടിയെ സമീപിച്ചു തന്റെ കൈയിലെ ആമ്പൽപൂവ് ദേവനർപ്പിച്ചാലെന്നപോലെ അവളുടെ കരമുകുളങ്ങളിലർപ്പിച്ചു. അവൾക്കത് മറ്റാർക്കെങ്കിലും വിറ്റ് വിശപ്പടക്കാൻ പണമുണ്ടാക്കാമല്ലോ. ആത്മസാഫല്യത്തോടെ കവി ക്ഷേത്രത്തിന്റെ പടികളിറങ്ങി. ഒരു പാവപ്പെട്ട കുട്ടിക്കന്നത്തിനു വക നല്കിയതിലുള്ള സംതൃപ്തി. ഇതല്ലേ ദൈവിക സംതൃപ്തി.

".... പിതാവ് കരുണയുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ". എന്നു പറഞ്ഞുകൊണ്ട് യേശുനാഥൻ വാഗ്ദാനം ചെയ്തിരിക്കുന്ന സൗഭാഗ്യങ്ങൾ എനിക്കും അർഹതപ്പെട്ടതും അവകാശപ്പെട്ടതുമല്ലേ? സഭയിലെ ഓരോ അംഗവും ഈ സൗഭാഗ്യം അനുഭവിക്കണമെന്നാണ് പരിശുദ്ധ മാർപാപ്പാ ആഗ്രഹിക്കുന്നത്. അതിന് ഈവർഷം വിവിധങ്ങളായ കാര്യങ്ങൾ സഭ നമ്മുടെ മുമ്പിൽ വയ്ക്കുന്നുണ്ട്ചെ . "കരുണയുള്ളവർ ഭാഗ്യവാന്മാർ; അവർക്കു കരുണ ലഭിക്കും" (മത്തായി 5:7) എന്ന ദൈവിക വാഗ്ദാനം സ്വന്തമാക്കാൻ നമുക്ക് ഓരോരുത്തർക്കും ശ്രമിക്കാം.

## ഉപകാരസ്മരണ



സൂസമ്മ ജോസഫ്



# രാജ്യത്തിന്റെ മുഖത്ത് കരിവാരിത്തേക്കുമ്പോൾ

ബോബി ഏബ്രഹാം




സ്നേഹത്തിന്റെ ഒരായിരം ഗാനങ്ങൾ ഉതിർചുണ്ടുകളും മനസ്സു നിറയെ സ്നേഹവുമായാണ് ഗുലാം അലി നമ്മുടെ മുമ്പിൽ എത്തുക. ഗുലാം അലി എന്ന ഗസൽ ഗായകൻ പാടുമ്പോൾ കാലവും ദേശവും വർണവും വർഗവും എല്ലാം അപ്രസക്തമാവുകയാണ്. മുമ്പിൽ സംഗീതം മാത്രം. സംഗീതം എന്നും അങ്ങനെതന്നെയാണ്. പേരറിയാത്ത ഏതോ നാട്ടിലെ നമുക്കറിയാത്ത ഏതോ ഗായകൻ പാടിയ ഗാനവും നമ്മുടെ മനസ്സിൽ പതിഞ്ഞുകിടപ്പുണ്ടാവാം. എല്ലാ അതിർത്തികളെയും എല്ലാ പിടിവാശികളെയും സംഗീതം മായിച്ചുകളയുന്നു.

മനോഹരമായ ആലാപന ശൈലിയിലൂടെ, അർഥസമ്പുഷ്ടമായ വരികളിലൂടെ ഗുലാം അലി പോകുമ്പോൾ ആസ്വാദകർ എല്ലാം മറന്ന് അതിൽ ലയിക്കും. കാതിൽ തേന്മൊഴിയായി ആ മധുരസംഗീതം മാത്രം. എന്നാൽ ആ ഗുലാം അലിക്ക് മുംബൈയിൽ പാടാൻ അവസരം നിഷേധിക്കപ്പെട്ടു. സംഗീതത്തെ പോലും വേലികെട്ടി തിരിക്കാൻ ചിലർ കച്ചകെട്ടിയിറങ്ങി. പാക്കിസ്ഥാൻകാരനാണെന്ന ഒറ്റക്കാരണത്താൽ ഗുലാം അലിയുടെ സംഗീത സന്ധ്യയ്ക്ക് ശിവസേന വിലക്കു കൽപിച്ചപ്പോൾ നാണംകെട്ടത് രാജ്യം മുഴുവനുമാണ്. വിശാല ചിന്തയ്ക്കപ്പുറം ഇടുങ്ങിയ പ്രാദേശിക, മതാത്മക, രാഷ്ട്രീയം പയറ്റുന്നവർക്ക് ഗുലാം അലിയും അജ്മൽ കസബും (മുംബൈയിൽ രക്തപ്പുഴയൊഴുക്കിയ പാക് ഭീകരൻ) തമ്മിൽ വ്യത്യാസമില്ല.

പാക്കിസ്ഥാൻ മുൻ ആഭ്യന്തര മന്ത്രി അഹമ്മദ് റാസാ ഖാൻ കസൂരിയുടെ പുസ്തകപ്രകാശനം മുംബൈയിൽ നടത്തുന്നതു തടയാനും ശ്രമമുണ്ടായി. സംഘാടകനായ സുധീന്ദ്ര കുൽക്കർണിയെ കരി ഓയിൽ അഭിഷേകം നടത്തിയതും ശിവസേന തന്നെ. കരിപുരണ്ട മുഖവുമായി കുൽക്കർണി പത്രസമ്മേളനം നടത്തുന്ന പടം ലോകമെങ്ങും മാധ്യമങ്ങൾ ആഘോഷിച്ചപ്പോൾ കരിപുരണ്ടത് ഇന്ത്യയെന്ന മഹാരാഷ്ട്രത്തിന്റെ യശസ്സിനാണ്. ലോകത്തിനു മുന്നിൽ രാജ്യത്തെ കരിവാരിത്തേച്ച സംഭവം. അതേ.. ഈ രാജ്യത്തിന് കളങ്കം ചാർത്തു നടപടികളാണ് തുടർച്ചയായി അരങ്ങേറുന്നത്.

നളന്ദ, തക്ഷശില പോലെയുള്ള മഹത്തായ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും അറിവിന്റെ നിറകുടമായ വേദങ്ങളുടെയും ലീലാതിലകം പോലുള്ള ഗണിത പുസ്തകങ്ങളുടെയും മഹാഭാരതവും രാമായണവും പോലെയുള്ള ഇതിഹാസകൃതികളുടെയും പാരമ്പര്യമുള്ള ഇന്ത്യ എന്ന മഹാരാജ്യത്തിന്റെ പദവി ഇടക്കാലത്ത് വളരെ ക്ഷയിച്ചുപോയിരുന്നു. ഇന്ത്യ എന്നാൽ പട്ടിണിപ്പാവങ്ങൾ നിറഞ്ഞ, പാമ്പാട്ടികളും മന്ത്രവാദികളും വിരാജിക്കുന്ന ഒരു രാജ്യമൊണന്നാണ് ഇന്നും ലോകരാഷ്ട്രങ്ങളിൽ പലരുടെയും വിചാരം. എന്നാൽ ലോകത്തെ പ്രധാന സാമ്പത്തിക ശക്തികളിലൊന്നായി വളരുന്ന ഇന്ത്യയെ അവർ അറിഞ്ഞുതുടങ്ങുന്നതേയുള്ളു. ഇന്ന് ലോകരാഷ്ട്രങ്ങൾക്ക് മാറ്റിനിർത്താൻ കഴിയാത്ത ഒരു രാജ്യമാണ് ഇന്ത്യ. എന്നാൽ ഇന്ത്യയെ വീണ്ടും ആ ഇരുണ്ടകാലഘട്ടത്തിലേക്കു കൊണ്ടുപോയേ പറ്റൂ എന്നാണ് ചിലരുടെ വാശി, ഗുലാം അലിക്കെതിരായ പ്രതിഷേധത്തിലോ കുൽക്കർണിക്ക് നൽകിയ കരി ഓയിൽ അഭിഷേകത്തിലോ ഒതുങ്ങുന്നില്ല ഈ ഹീനമായ നടപടികൾ. ശിവ

സേന മുംബൈയിൽ അരങ്ങുതകർത്താടുമ്പോൾ കർണാടകയിൽ എഴുത്തുകാരുടെ നേർക്കും യുപിയിൽ ന്യൂനപക്ഷങ്ങളുടെ നേർക്കും വാളുയർത്തുകയാണ് രാജ്യം ഭരിക്കുന്ന പാർട്ടിയുടെ പിന്തുണക്കാർ.

മഹാരാഷ്ട്രയിൽ ഗോവിന്ദ് പൻസാരെ വധിക്കപ്പെട്ടതിനു പിന്നാലെ കർണാടകയിൽ കൽബുറഗി എന്ന എഴുത്തുകാരനും കൊല്ലപ്പെട്ടു. എഴുത്തുകാരെ ഭയപ്പെടുത്തുക തന്നെ ലക്ഷ്യം. തങ്ങൾക്ക് ഹിതകരമല്ലാത്തത് എഴുതുന്നവരെ ആശയം കൊണ്ടല്ല, ആയുധം കൊണ്ട് അരിഞ്ഞുവീഴ്ത്തുന്ന സംസ്കാരം. ഹിതകരമല്ലാത്തത് എഴുതുന്ന കെ.എസ്. ഭഗവാന് നേരെ വധഭീഷണിയും മുഴക്കിയിട്ടുണ്ട് ഇവർ. വാൽമികി രാമായണത്തെ പരിചയപ്പെടുത്താൻ ശ്രമിച്ച ഡോ. എം.എം. ബഷീറിന് ഫോണിലൂടെ ലഭിച്ച ഭീഷണിയെത്തുടർന്ന് ലേഖനപരമ്പര തന്നെ അവസാനിപ്പിക്കേണ്ടിവന്നു.

യുപിയിലെ ദാദ്രിയിൽ പശുവിറച്ചി കഴിച്ചുവെന്നാരോപിച്ച് അഖ്ലാക്ക് എന്ന ഒരു പാവം മനുഷ്യനെ ജനക്കൂട്ടം വീട്ടിൽ കയറി തല്ലിക്കൊന്നതായിരുന്നു അടുത്ത സംഭവം. രാജ്യം കാക്കാൻ പോരാടുന്ന ഒരു സൈനികന്റെ പിതാവിനു നേരെയായിരുന്നു ഈ നിന്ദ്യമായ ആക്രമണം എന്നത് വലിയ വേദനയായി മാറി. പശുവിനെ കടത്തി എന്നാരോപിച്ച് മറ്റൊരു യുവാവിനെയും കഴിഞ്ഞ ദിവസം പൊലീസ് സാന്നിധ്യത്തിൽ തല്ലിക്കൊന്നു. ബീഫ് ഫെസ്റ്റ് നടത്തിയെന്നാരോപിച്ച് ജമ്മു കശ്മീർ നിയമസഭയിൽ റഷീദ് എൻജിനീയർ എന്ന എംഎൽഎയെ ബിജെപി എംഎൽഎമാർ വളഞ്ഞുവച്ച് മർദിച്ചിട്ട് കുറച്ചുദിവസങ്ങളേ ആയുള്ളൂ. ഇതേ എംഎൽഎ കഴിഞ്ഞ ദിവസം ഡൽഹി നാഷണൽ പ്രസ് ക്ലബിൽ പത്രസമ്മേളനം നടത്തുമ്പോൾ ഒരുവിഭാഗം ആളുകളെത്തി കരിഓയിൽ അഭിഷേകം നടത്തി. ഏതു മനുഷ്യനും നിർഭയം കടന്നുവന്ന് തങ്ങളുടെ ആവലാതികൾ ബോധിപ്പിക്കാവുന്ന ഇടം ആണ് പ്രസ് ക്ലബുകൾ. പത്രസ്വാതന്ത്ര്യം ഉറപ്പാക്കിയിരിക്കുന്ന ഒരു രാജ്യത്തിന്റെ തലസ്ഥാന നഗരിയിലെ പ്രസ് ക്ലബിൽ പോലും കടന്നുകയറി ആക്രമണം നടത്താൻ ഒരു വിഭാഗം തയ്യാറായിരിക്കുന്നു.

ചുരുക്കത്തിൽ ചിലർ സ്വയം നിയമവും കോടതിയും ആയി മാറുന്ന അവസ്ഥ. ഇതിനെയാണ് അരാജകത്വം എന്നു വിളിക്കുന്നത്. ഭാരതം ഇന്നു കടന്നുപോകുന്നത് ഇത്തരം അരാജകത്വത്തിലൂടെയാണ് എന്ന് ആരെങ്കിലും ചിന്തിച്ചുപോയാൽ അതിനെ എതിർക്കാൻ കഴിയില്ല. ഒരാൾ എന്തു കഴിക്കണം, എന്തു ധരിക്കണം, എന്തു പറയണം, എന്ത് എഴുതണം, എന്തു പഠിക്കണം, എങ്ങനെ ജീവിക്കണം, എന്തു വിശ്വസിക്കണം എന്ന് മറ്റു ചിലർ തീരുമാനിക്കുന്ന അവസ്ഥ അത്യന്തം ഖേദകരമാണ്. അത് ഇരുണ്ട മധ്യകാലഘട്ടങ്ങളിലേക്കുള്ള തിരിച്ചുപോക്കാണ്. കയ്യൂക്കുള്ളവൻ കാര്യക്കാരനായാൽ നിയമവാഴ്ചയ്ക്കു സ്ഥാനമില്ലാതാവും. അതിനെ അരാജകത്വം എന്നു വിളിക്കേണ്ടി വരും.

പശുവിറച്ചി തിന്നുവെന്നാരോപിച്ച് ഒരു പാവം മനുഷ്യനെ തല്ലിക്കൊന്നപ്പോൾ ബിജെപി എംപിമാരായ സാധ്വി പ്രാച്ചിയും സാക്ഷി മഹാരാജും പറഞ്ഞത് ഗോവധം നടത്തുന്നവർ വധശിക്ഷ അർഹിക്കുന്നുവെന്നാണ്. ഉത്തരവാദപ്പെട്ട കേന്ദ്ര മന്ത്രിമാരും വിഭാഗീയ പ്രസ്താവനയുമായി കൂടെക്കൂടി. ബീഫ് കഴിക്കുന്നില്ലെങ്കിൽ മാത്രം മുസ്ലിംകൾക്ക് ഇന്ത്യയിൽ തുടരാം എന്നായിരുു ഹരിയാന മുഖ്യമന്ത്രി മനോഹർ ഖട്ടറിന്റെ തീട്ടൂരം.

ആർ.എസ്.എസ് പ്രസിദ്ധീകരണമായ പാഞ്ചജന്യം എഴുതിയത് പുരാണത്തിൽ ഗോവധത്തിന് വധശിക്ഷ നിഷ്കർഷിക്കുന്നുവെന്നാണ്. പുരാണവും വേദവും ആണ് അവരുടെ നിയമവ്യവസ്ഥയെങ്കിൽ ഇന്ത്യൻ ഭരണഘടന റദ്ദാക്കുകയാണ് ആദ്യം വേണ്ടത്.

എന്നാൽ നമ്മൾ അഭിമാനിക്കുന്ന മഹത്തായ പൈതൃകത്തിൽ മാംസം നിഷിദ്ധമായിരുന്നോ? വാൽമീകി രാമായണത്തിൽ പോലും മാംസം ഭക്ഷിക്കുന്നതിനെപ്പറ്റി പറയുന്നുണ്ട് എന്നു പറഞ്ഞുതന്നത് എന്റെ സംസ്കൃതം ഗുരുവായിരുന്ന പ്രഫ. എ.വി. ശങ്കരൻ ആയിരുന്നു. ചട്ടമ്പി സ്വാമികളെക്കുറിച്ച് സംസ്കൃത കാവ്യം രചിച്ച പ്രതിഭാധനൻ. പാലക്കാട് വിക്ടോറിയ കോളജിൽ നിന്ന് വിരമിച്ച ഈ രസതന്ത്രം അധ്യാപകൻ പേരെടുത്ത ഹിന്ദുമത പ്രഭാഷകൻ ആയിരുന്നു. 1989-ൽ തിരുവനന്തപുരത്ത് ദേവസ്വം ബോർഡ് ഹാളിൽ 30 ദിവസം നീണ്ട രാമായണ പ്രഭാഷണം നടത്തി അദ്ദേഹം. വാൽമീകി രാമായണം ആധാരമാക്കിയായിരുന്നു പ്രഭാഷണം. വസിഷ്ഠൻ നടത്തിയ യജ്ഞത്തെക്കുറിച്ചുള്ള വിവരണത്തിനിടയിലാണ് അദ്ദേഹം വേദകാലത്തെ മാംസഭക്ഷണശീലത്തെക്കുറിച്ച് പറഞ്ഞുപോയത്. പ്രഭാഷണം കേട്ടിരുന്ന ആരും അതിനെ എതിർത്തില്ല. ഇന്നായിരുങ്കെിൽ എന്തായിരുന്നു അവസ്ഥ!!

സങ്കുചിത ചിന്തകളുടെ വിളനിലമാവുകയാണ് ഭാരതം. ഇഷ്ടമുള്ള ഭക്ഷണം (രാജ്യത്ത് നിരോധിച്ചവ അല്ല) കഴിക്കാനുള്ള അവകാശം എല്ലാവർക്കും ഉണ്ട്. ഈ അവകാശത്തിനുമേൽ പോലും സ്വന്തം താൽപര്യങ്ങൾ അടിച്ചേൽപിക്കാനുള്ള ശ്രമം ഉത്ക്കണ്ഠാജനകമാണ്. ഓരോ ദേശത്തിനും ഓരോ ഭക്ഷണ രീതിയുണ്ട്. നാഗാലാൻഡുകാർ കിട്ടുന്ന ഏതു ജന്തുവിനെയും ഭക്ഷിക്കുന്നവരാണ്. കംബോഡിയക്കാരും ചൈനക്കാരുമൊക്കെ പാറ്റയെയും ഉറുമ്പിനെയും വിട്ടിലിനെയും പാമ്പിനെയും വരെ തിന്നും. എന്നാൽ ഇന്ത്യക്കാർ പൊതുവേ മാംസഭക്ഷണം കോഴി, ആട്, പോത്ത്, കാള, പശു, പന്നി തുടങ്ങിയവയിലൊക്കെ ഒതുക്കുന്നവരാണ്. ശരിയാണ്. രാജ്യത്ത് ഒരു വിഭാഗം ആളുകൾ പശുവിനെ മാതാവായി അംഗീകരിക്കുന്നു. എന്നാൽ വലിയൊരു വിഭാഗം അങ്ങനെയുള്ളവരല്ല. രാജ്യത്തെ ഭൂരിപക്ഷം ജനങ്ങളും ഗോവധ നിരോധനം ആഗ്രഹിക്കുന്നു എന്നൊക്കെ പറയുന്നത് പൊള്ളയായ വാദമാണ്. രാജ്യം ഭരിക്കുന്ന ബിജെപി സർക്കാർ ഇതുസംബന്ധിച്ച കണക്കുകൾ പുറത്തുവിടുകയാണ് വേണ്ടത്.

എഴുത്തിന്റെ കാര്യത്തിലും വിശ്വാസത്തിന്റെ കാര്യ

ത്തിലും തുടങ്ങി എല്ലാ കാര്യങ്ങളിലും വ്യക്തിസ്വാത ന്ത്ര്യത്തിനുമേൽ കടന്നുകയറ്റം ഉണ്ടാകുന്നതും ഉത്ക്ക ണ്ഠാജനകമാണ്. ഇഷ്ടമുള്ള ഈശ്വരനിൽ വിശ്വസി ക്കാനും ആരാധിക്കാനും ഈ രാജ്യത്ത് അവകാശമുണ്ട്. ഭരണഘടന അനുവദിച്ച അഭിപ്രായ സ്വാതന്ത്ര്യവും ഉണ്ട്. ഇതൊക്കെ അട്ടിമറിക്കാൻ ശ്രമിച്ചാൽ രാജ്യത്തിന്റെ ബഹുസ്വരത നഷ്ടമാകും. ഇന്ത്യ എന്ന രാഷ്ട്ര സങ്കൽപം നഷ്ടമാകും. ജനാധിപത്യ പ്രക്രിയ നഷ്ടമാ കും. അതാണ് നമ്മൾ അഭിമുഖീകരിക്കുന്ന പ്രതിസന്ധി.

ഇത്തരം അരാജകത്വത്തിനെതിരെ പ്രതിഷേധിക്കേ ണ്ടത് ആവശ്യമാണെന്ന് കരുതുന്ന ചിന്തിക്കുന്ന ഒരു സമൂഹമുണ്ട്. എഴുത്തുകാർക്കെതിരെ തുടർച്ചയായി ആക്ര മണങ്ങളുണ്ടാകുമ്പോൾ ഭരണാധികാരികൾ നിശബ്ദരാ യിരിക്കുന്നതിനെ ചോദ്യം ചെയ്താണ് അവർ തങ്ങൾക്ക് ലഭിച്ച അംഗീകാരങ്ങളും അക്കാദമി അംഗത്വവും തിരി ച്ചേൽപിച്ചത്. എന്നാൽ അതിനെപ്പോലും പരിഹസിക്കാ നാണ് അരുൺ ജെയ്റ്റിലിയെപ്പോലെയുള്ള മുതിർന്ന ബിജെപി നേതാക്കൾ തുനിഞ്ഞത്.

ഒരു പ്രതിഷേധം എന്ന നിലയിൽ ബീഫ് ഫെസ്റ്റ് നട ത്തിയ ഇടത് കക്ഷികളെ ഹിന്ദുത്വ ശക്തികളെന്ന് അഭി മാനിക്കുന്നവർ നേരിട്ടത് ഹീനമായ രീതിയിലാണ്. (ജൈ നമത ഉൽസവത്തോടനുബന്ധിച്ച് മഹാരാഷ്ട്രയിൽ മാംസ ഭക്ഷണം നിരോധിച്ചപ്പോൾ മാംസാംഹാരം വിളമ്പി പ്രതി ഷേധിച്ചത് ശിവസേനയാണെന്നത് മറ്റൊരു തമാശ).

പുരസ്കാരം തിരിച്ചേൽപിക്കുന്നതും ബീഫ് ഫെസ്റ്റ് നട ത്തുന്നതും ഒരു പ്രതിഷേധ മാർഗമാണ്. എന്നാൽ അതുകൊണ്ടു മാത്രമാകുന്നില്ല. രാജ്യം കടന്നുപോകുന്ന അരാജകവാസ്ഥയെപ്പറ്റി ചിന്തിക്കാനും അതേപ്പറ്റി സമാ ധാനകാംക്ഷികളായ ബഹുഭൂരിപക്ഷം ജനത്തെയും ഓർമ്മി പ്പിക്കാനും ഈ അവസരം വിനിയോഗിക്കണം. എന്താണ് നമ്മൾ അഭിമുഖീകരിക്കുന്ന പ്രതിസന്ധി എന്നറിയണമെ ങ്കിൽ ചരിത്രത്തിലേക്കും തിരിഞ്ഞുനോക്കണം.

ഇന്ത്യ ഇന്ന് ശക്തമായ ഒരു രാഷ്ട്രമാണ്. നാനാജാതി മതസ്ഥർ തുല്യാവകാശത്തോടെ ജീവിക്കുന്ന രാജ്യം. ഈ രാഷ്ട്ര സങ്കൽപം ഉണ്ടായിട്ട് വളരെയേറെക്കാല മൊന്നുമായിട്ടില്ല. ശക്തന്മാരായ മുഗളന്മാർക്കുപോലും മധ്യ ഇന്ത്യയിലെയും വടക്കേ ഇന്ത്യയിലെയും ഭൂവിഭാ ഗങ്ങളിൽ മാത്രമായിരുന്നു ആധിപത്യം. എന്നാൽ ഇന്നത്തെ ഇന്ത്യയായി മാറിയ പഴയ നാട്ടുരാജ്യങ്ങൾക്കു ണ്ടായിരുന്ന പൊതു സ്വഭാവം ജാതിപരമായ ഉച്ചനീച ത്വങ്ങളായിരുന്നു. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എിങ്ങനെയുള്ള തരംതിരിവും അവയിൽ തന്നെയുള്ള ഉൾപ്പിരിവും. പല ദേശങ്ങളിൽ പല ജാതി കളായി അവ രൂപാന്തരപ്പെട്ടു. ഓരോ ദേശഭേദമനുസ രിച്ചും വിശ്വാസമനുസരിച്ചും പല ജാതി വിഭാഗങ്ങളുടെ ഭക്ഷണ രീതികളിൽ പോലും മാറ്റം വന്നു. ഉത്തരേന്ത്യ ക്കാർ ഗോതമ്പ് ഇഷ്ടപ്പെട്ടപ്പോൾ ദക്ഷിണേന്ത്യക്കാരന് അരിയായി മുഖ്യ ഭക്ഷണം. ഇടക്കാലത്ത് അഹിംസാ സിദ്ധാന്തവുമായി മുന്നോട്ടു വന്ന ബുദ്ധ ജൈന മതങ്ങ ളെ പ്രതിരോധിക്കാൻ ഒരു വിഭാഗം ബ്രാഹ്മണർ പൂർണ സസ്യഭുക്കുകളായി. അന്നും കീഴാള ജാതിക്കാർ ചത്ത മൃഗങ്ങളെ ഉൾപ്പെടെ ഭക്ഷണമാക്കി. എന്നാൽ യാഗ ത്തിൽ യജ്ഞ മൃഗത്തെ കൊല്ലാനും അവയുടെ തുട യിൽ നിന്നുള്ള മാംസം ആചാര്യന്റെ ഭക്ഷണമാക്കാനും മേൽജാതിക്കാർ മറന്നിരുന്നില്ല. ഇന്ന് യജ്ഞങ്ങളിൽ അരിപ്പൊടി കൊണ്ട് മൃഗരൂപം ഉണ്ടാക്കി അത് ഭക്ഷി ക്കുന്ന പതിവ് ഈ സംസ്കാരത്തിന്റെ പിന്തുടർച്ചയാ ണ്. ഇന്നും ബംഗാളിലെ ബ്രാഹ്മണർ മൽസ്യം ഭക്ഷി ക്കുന്നവരാണ്. ബുദ്ധമതക്കാരിൽ പോലും മാംസം ഭക്ഷി ക്കുവരുണ്ട്. അപ്പോൾ വേദകാലങ്ങളിൽ പോലും ഇല്ലാ തിരുന്ന പശുപ്രേമം പെട്ടെന്ന് ഉയർന്നുവരാൻ എന്താവും കാരണം. ഗോഹത്യാനിരോധനം പ്രാവർത്തികമാക്കാനും ഗോക്കളെ പോയിട്ട് പോത്തിനെ കൊല്ലുന്നവരെപ്പോലും തല്ലിക്കൊല്ലാനും ഈ ആധുനിക കാലഘട്ടത്തിൽ ഇവർ ഇറങ്ങിത്തിരിച്ചതെന്തിനാവും. ഉത്തരം ഒന്നേയുള്ളു. വിഭാഗീയതയുടെ രാഷ്ട്രീയം ഉയർത്തി അധികാരക്കു ത്തക നിലനിർത്തുക. ആ അധികാരക്കുത്തക നില നിർത്താൻ വിഭാഗീയത അനിവാര്യമാണ്. ജനവിഭാഗ ങ്ങൾക്കിടയിൽ പരസ്പരം അവിശ്വാസം വളർത്തുക അനിവാര്യമാണ്. ജനങ്ങളെ തമ്മിലടിപ്പിക്കുക അനിവാ ര്യമാണ്. അതിന് ഇവിടെ മതത്തെയും വിശ്വാസത്തെയും കരുവാക്കുന്നുവെന്നു മാത്രം. ഇന്ത്യയിലെ മതഭൂരിപക്ഷ ത്തിന്റെ വിശ്വാസങ്ങളെ ഹനിക്കുന്ന രീതിയിൽ ന്യൂന പക്ഷ സമുദായങ്ങൾ പെരുമാറുന്നുവെന്നും അതിനെ തിരെ ഒന്നിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാ ണെന്നും ജന മനസ്സുകളിൽ വിഷം കുത്തിവയ്ക്കുക യാണ് ചിലർ. ഇന്നലെ വരെ ഒപ്പം കൂട്ടാതിരുന്ന ദളിത നെയും പിന്നാക്കക്കാരനെയും അതിനു വേണ്ടി കൂടെ ക്കൂട്ടുന്നെന്നു വരുത്താനും അവർ ശ്രമിക്കുന്നു. ഹിറ്റ്ല റുടെ ജർമനിയിൽ നാത്സികൾ നടത്തിയതും ഇത്തരം കള്ളപ്രചാരണങ്ങളായിരുന്നു. യഹൂദർക്കെതിരെ ജർമൻ ജനതയെ ഇളക്കിവിട്ടായിരുന്നു ഹിറ്റ്ലറുടെ തേർവാഴ്ച.

കന്നുകാലികൾ ഗ്രാമീണ ഇന്ത്യയുടെ സമ്പദ് വ്യവ സ്ഥയുടെ നട്ടെല്ലാണ്. അതുകൊണ്ടുതന്നെ ഗോക്കളെ അന്യായമായി കൊന്നൊടുക്കുന്നത് ആ ഗ്രാമീണ ജനത ആഗ്രഹിക്കുന്നുമില്ല. എന്നാൽ അപ്പോഴും കന്നുകാലി കളെ ഭക്ഷണമാക്കുന്ന ഒരു വലിയ വിഭാഗവും ഇതേ ഗ്രാമങ്ങളിലുണ്ട്. മറ്റുള്ളവരുടെ വികാരങ്ങളെ വ്രണപ്പെ ടുത്താതെ എത്രയോ കാലങ്ങളായി അവർ സഹവസി ക്കുന്നു. എന്നാൽ അധികാര രാഷ്ട്രീയത്തിന്റെ ദീർഘ ദൃഷ്ടി ബാധിച്ചവർ അവർക്കിടയിൽ വിദ്വേഷം കുത്തി വയ്ക്കാൻ കാലിയെത്തന്നെ കരുവാക്കുന്നു. കന്നുകാലി ക്കും നായയ്ക്കും കൊടുക്കുന്ന പ്രാധാന്യം പോലും മനു ഷ്യന് കൊടുക്കാൻ അവർ തയ്യാറല്ല. കാരണം കീഴാള നെയും ന്യൂനപക്ഷത്തെയും മനുഷ്യനായി പോലും കാണാനാവാത്ത മാനസികാവസ്ഥ പുലർത്തുന്നവരുടെ ഉന്നമനം മാത്രമാണ് മതാധിഷ്ഠിത രാഷ്ട്രീയം ലക്ഷ്യം വയ്ക്കുന്നവരുടെ ഉന്നം.

അപകടം ഇങ്ങ് കേരളത്തിലേക്കും എത്തിയിരി ക്കുന്നു. ഗോമാംസം നിരോധിക്കണമെന്ന മുറവിളി ഇവി ടെയും ഉയർന്നുതുടങ്ങിയിട്ടുണ്ട്. പിന്നിൽ രാഷ്ട്രീയ

ലക്ഷ്യം തന്നെ. ഒരു കാലത്ത് ഭ്രാന്താലയം എന്ന് സ്വാമി വിവേകാനന്ദനാൽ വിശേഷിപ്പിക്കപ്പെട്ട കേരളം ജാതി ഭ്രാന്തിൽ നിന്നു മുക്തമായി പുരോഗമനപാതയിൽ മുന്നേറിയതിന്റെ കഥ നമുക്കറിയാം. വിദേശരാജ്യങ്ങളുമായി പോലും കിടപിടിക്കുന്ന സാമൂഹിക സാമ്പത്തിക വളർച്ച നേടിയ കേരളത്തിൽ പോലും ഇന്ന് ഒരു പിന്നോട്ടു പോക്ക് ഉണ്ടാകുന്നുവോ എന്നു സംശയിക്കണം. ഒരു കാലത്ത് മാറു മറയ്ക്കാനും ക്ഷേത്രത്തിൽ പ്രവേശിക്കാനും അധികാരമില്ലാതിരുന്നവരുടെ പിൻ തലമുറയും ചരിത്ര സത്യങ്ങളെ മറന്ന് ഗോവധ നിരോധനം, ഭൂരിപക്ഷത്തിന് അവഗണന എന്നിങ്ങനെയൊക്കെയുള്ള മുദ്രാവാക്യങ്ങളുടെ പിന്നാലെ പോകുന്നുവെങ്കിൽ ഈ കൊച്ചുകേരളത്തിൽ പോലും വിഭാഗീയത എത്ര ശക്തമായിരുക്കുന്നുവെന്ന തിരിച്ചറിവുണ്ടാക്കാൻ കൂടി ഇപ്പോഴത്തെ വിവാദങ്ങൾ കാരണമാകണം.

ഇപ്പോൾ നടക്കുന്നത് ഒരു തിരിച്ചുപോക്കാണ്. ബാല്യ വിവാഹം, സതി, അക്ഷര നിഷേധം, ആരാധനാ സ്വാതന്ത്ര്യം നിഷേധിക്കൽ, അയിത്തം തുടങ്ങി ഇല്ലാതാക്കിയ അനാചാരങ്ങളെ തിരികെ കൊണ്ടുവരാനുള്ള ശ്രമം അണിയറയിൽ സജീവമാണ്. ലോകമെങ്ങും മത തീവ്രവാദികൾ ചെയ്യുന്നത് അതുതന്നെ. താലിബാനും ഐഎസും ശ്രീരാമസേനയും എല്ലാം ഒരേ സ്വഭാവം പങ്കിടുന്നവർ. ഇതു വളർന്നെത്തുക തികഞ്ഞ അസഹിഷ്ണുതയിലേക്കാവും. ഇതു കണ്ടറിഞ്ഞാണ് രാഷ്ട്രപതി പ്രണബ് മുഖർജി മൗനം വെടിഞ്ഞ് രാജ്യം നേരിടുന്ന ഭീഷണിയെപ്പറ്റി മൂന്നുതവണ ശക്തമായ താക്കീത് നൽകിയത്. അദ്ദേഹം അവസാനം നൽകിയ താക്കീത് ശ്രദ്ധേയമാണ്. "രാജ്യത്ത് സഹിഷ്ണുതയും അഭിപ്രായ വ്യത്യാസങ്ങൾ അംഗീകരിക്കാനുള്ള കഴിവും കുറഞ്ഞുവരികയാണ്. ഏതു സാഹചര്യത്തിലും മാനവികതയും ബഹുസ്വരതയും നിലനിർത്തിയേ തീരൂ. വ്യത്യസ്ത അഭിപ്രായങ്ങളെ ഉൾക്കൊള്ളുന്നതാണ് നമ്മുടെ ഭരണഘടന. ഇന്ത്യൻ സമൂഹത്തിന്റെ മുഖമുദ്രയായ നാനാത്വം നിലനിർത്തണം. അതിനെ നശിപ്പിക്കാൻ ആരെയും അനുവദിക്കരുത്. ഇതാണ് രാഷ്ട്രപതിയുടെ വാക്കുകൾ.



ഇതിനു മുമ്പും അദ്ദേഹം ഇത്തരത്തിൽ തന്നെ ഒരു തവണ താക്കീത് ചെയ്തു. അതോടെയാണ് ദാദ്രി കൊലപാതകത്തിന്റെ പശ്ചാത്തലത്തിൽ ഒരു അഴകൊഴമ്പൻ പ്രസ്താവന പ്രധാനമന്ത്രി നരേന്ദ്ര മോദി നടത്തിയത്. ഹിന്ദുക്കളും മുസ്ലിംകളും പരസ്പരം പോരാടാതെ ദാരിദ്ര്യത്തിനെതിരെ ഒന്നിച്ചുപോരാടണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഹ്വാനം. ദാദ്രിയിൽ കൊല്ലപ്പെട്ട പാവം അഖ്ലാഖിനെപ്പറ്റി ഒരു വാക്കുപോലും മോദി ഉരിയാടിയില്ല. ഒരു പക്ഷേ ബിഹാർ തിരഞ്ഞെടുപ്പിലും തുടർന്നു നടക്കാൻ പോകുന്ന തിരഞ്ഞെടുപ്പുകളിലും വർഗീയ ധ്രുവീകരണം ലക്ഷ്യമിട്ടു നടത്തുന്ന ആർ.എസ്.എസ് നീക്കങ്ങളെ തള്ളിപ്പറയാൻ നരേന്ദ്ര മോദിക്ക് മടിയുണ്ടാവും. പക്ഷേ ഇന്ത്യൻ പ്രധാന മന്ത്രി അങ്ങനെ വഴുതിമാറേണ്ട ആളല്ലെന്ന് നിഷ്പക്ഷമതികൾ കരുതുന്നു. ഇന്ത്യയിലെ മുഴുവൻ ജനങ്ങളുടെയും പ്രധാനമന്ത്രി ആണദ്ദേഹം. ബിജെപി എന്ന രാഷ്ട്രീയ കക്ഷിയെ ഇന്ത്യയുടെ ഭരണ സാരഥ്യം ഏൽപിച്ചത് ഇന്ത്യയിലെ ജനങ്ങളാണ്. അവർ ഏറെ പ്രതീക്ഷിക്കുന്നു. ദാരിദ്ര്യത്തിൽ നിന്നു മോചനം, ഭൂമിക്കുമേൽ അവകാശം, മനുഷ്യനായി പരിഗണിക്കണമെന്നുള്ള ആവശ്യം തുടങ്ങി അവർ പ്രതീക്ഷിക്കുന്ന ഒട്ടേറെ കാര്യങ്ങളുണ്ട്. അവയൊക്കെ ചെയ്യാൻ കഴിവില്ലാതെ വരുമ്പോൾ പശുവിന്റെ പിന്നിലൊളിക്കുന്നത് ഭീരുത്വമായേ വിവരമുള്ള സമൂഹം വിലയിരുത്തൂ.

കരി ഓയിൽ ഒഴിക്കലും പശുവിന്റെ പേരിലുള്ള കൊലപാതകവും എഴുത്തുകാരുടെ ഉന്മൂലനവും ഒക്കെ ഇന്ത്യയുടെ യശസ്സ് ഉയർത്തുകയില്ല എന്ന് ആർഎസ്എസ്, വിശ്വഹിന്ദുപരിഷത് ആചാര്യന്മാരും ബിജെപി നേതാക്കന്മാരും എന്നാണ് മനസ്സിലാക്കുക. ലോകരാഷ്ട്രങ്ങൾക്കു മുന്നിൽ ഉയർന്നു നിന്ന ഇന്ത്യയുടെ ശിരസ്സ് കുനിഞ്ഞുപോയിരിക്കുന്നു. ബീഫ് തിന്നാൽ കൊല്ലുന്ന രാജ്യം എന്ന പ്രതിച്ഛായ ഇന്ത്യക്ക് ഗുണം ചെയ്യുകയില്ല തന്നെ.

രാജ്യത്ത് എല്ലാവർക്കും തുല്യാവകാശം ഉറപ്പു റൽകുന്ന ഒരു ഭരണഘടനയുണ്ട്. ഒരു മതത്തിനും പ്രത്യേക പരിഗണനയില്ലാത്ത രാജ്യം എന്നതു മാറ്റി സവിശേഷമായ അധികാരം ആർക്കെങ്കിലും പാർത്താൻ ശ്രമമുണ്ടായാൽ കർക്കപ്പെടുക ഇന്ത്യയെ ാഷ്ട്രത്തിന്റെ അടിസ്ഥാന ിലകളാവും. ഇപ്പോഴത്തെ ിവാദം നമ്മെ ഓർമ്മിപ്പിക്കുന്നതും അതുതന്നെ.

1947 ഓഗസ്റ്റ് 14-ന് അർധരാത്രിയിൽ നവഭാരതത്തിന്റെ ജനനം കുറിച്ച ആ സന്ദർഭത്തിൽ നെഹ്റു നടത്തിയ ചരിത്രപ്രസിദ്ധമായ പ്രസംഗം അവസാനിക്കുന്നത് ഇങ്ങനെയാണ്.

"നാമെല്ലാവരും എതു മതത്തിൽ പെട്ടവരായാലും തുല്യമായി ഭാരതത്തിന്റെ മക്കളാണ്. തുല്യമായ അവകാശങ്ങളും അധികാരങ്ങളും കടമകളും ഉള്ളവർ. നമുക്ക് വർഗീയതയെയോ സങ്കുചിത മനോഭാവങ്ങളെയോ പ്രോത്സാഹിപ്പിക്കാനാവില്ല. കാരണം ചിന്തയിലോ പ്രവൃത്തിയിലോ സങ്കുചിതത്വമുള്ള ജനങ്ങളുള്ള ഒരു രാഷ്ട്രത്തിനും മഹത്തരമാകാൻ കഴിയില്ല. "

**മറക്കരുത് ആ വാക്കുകൾ.**

മേമ്പൊടി: ഗാന്ധിജിയേക്കാൾ ദേശസ്നേഹി ഗോഡ്സെ എന്ന് ഹിന്ദു മഹാസഭ. ഗോഡ്സെയെ തൂക്കിലേറ്റിയ നവംബർ 15 ബലിദാന ദിനമായും ആചരിക്കും.

ഗോഡ്സെയെ രാഷ്ട്രപിതാവാക്കുന്നതും ഇനി കാണേണ്ടിവരുമോ?


ചിന്ത



# വിഷാദപർവം

ഫാ. ഡാനിയേൽ പൂവണ്ണത്തിൽ



മലയാളസിനിമാതാരം ശ്രീ ജോയ് മാത്യുവും മുതിർന്ന പോലീസ് ഉദ്യോഗസ്ഥൻ ഋഷിരാജ് സിംഗും പോലെയുള്ള പ്രശസ്തർ അടുത്തയിടെ സീരിയലുകളെകുറിച്ച് നടത്തിയ പ്രസ്താവനകൾ വിവാദമായിരുന്നു.

ടെലിവിഷൻ സീരിയലുകൾ മദ്യപാനം പോലെ തന്നെ സമൂഹത്തിലെ മാരക വിപത്താണ് എന്നതായിരുന്നു മേൽപ്പറഞ്ഞ പ്രസ്താവനകളുടെ ഉള്ളടക്കം.

ഒരു സാധാരണ വീട്ടമ്മ പകലന്തിയോളം നീളുന്ന വിരസവും യാന്ത്രികവുമായ ജീവിതചര്യകൾക്കൊടുവിൽ അൽപ്പനേരം അന്തിയിൽ സ്വതവേ നിരുപദ്രവകരമെന്നു തോന്നാവുന്ന ടി.വി. സീരിയലുകൾക്കു മുൻപിൽ എല്ലാ മറന്നൊന്നിരിക്കുന്നത്, മുഖ്യധാരാമാധ്യമങ്ങൾ ചർച്ചക്കെടുക്കാൻ മാത്രം അത്ര ഗൗരവമായ ആഗോളപ്രശ്നമാണോ?

**1. കലാസ്വാദനം തെറ്റാണോ?**

വിഷൽ മീഡിയയിലൂടെ അവതരിപ്പിക്കപ്പെടുന്ന സീരിയലുകൾ തീർച്ചയായും കലയെന്ന ശീർഷകത്തിനു കീഴെ ഉൾച്ചേർന്നതാണ്, തർക്കമില്ല; എന്നാൽ സീരിയലെന്ന ലേബലിൽ വീടിന്റെ പൂമുഖങ്ങളിൽ സന്ധ്യാനേരങ്ങളിൽ വിളമ്പി വയ്ക്കപ്പെടുന്നവയുടെ ചേരുവകൾ എന്തൊക്കെയാണ്?

അവിശ്വസ്തയായ ഭാര്യ, ഭർത്താവിന്റെ അഗമ്യഗമനങ്ങൾ, വന്യതയുടെ വേട്ടക്കണ്ണുകളുള്ള അമ്മായിയമ്മ, ഒന്നിനും കൊള്ളാത്ത കെട്ടിയവൻ: വിസ്താരഭയം കൊണ്ട് പട്ടിക നീട്ടുന്നില്ല.

കുടുംബം എന്നതിന്റെ സീരിയൽ നിർവചനങ്ങൾ മേൽപ്പറഞ്ഞവയുടെ അടിസ്ഥാനത്തിലാണ് പ്രേക്ഷകരുടെ ഉപബോധങ്ങളിൽ മായാതെ ആലേഖനം ചെയ്യപ്പെടുന്നത്.

ഒരാൾ വായിക്കുന്നതിന്റെയോ കേൾക്കുന്നതിന്റെയോ എത്രയോ മടങ്ങധികമാണ് അയാൾ കാണുന്നത്. അയാളുടെ subconscious സ്വീകരിക്കുന്നത്. നിരന്തരമായി നിങ്ങൾ കാണുന്നവ ആദ്യം നിങ്ങളുടെ ബോധമനസ്സിലേക്കും അവിടെനിന്ന് അബോധ ഉപബോധനങ്ങളിലേക്കും പ്രവേശിച്ച് Register ചെയ്യപ്പെടുന്നു. അത് പിന്നീട് ശക്തമായ സ്വാധീനം നിങ്ങളുടെ സ്വഭാവത്തിൽ സൃഷ്ടിക്കുന്നു. ഒരു തലമുറയെ രൂപീകരിക്കേണ്ട ഒരു സ്ത്രീയിലേക്ക് അവരറിയാതെ എത്ര നെഗറ്റീവായ സംവേദനങ്ങളാണ് നിരന്തരമായി നടന്നുകൊണ്ടിരിക്കുന്നത്. സിനിമയ്ക്കൊക്കെ സെൻസർ ബോർഡുണ്ട്. ഇഛാശക്തിയുള്ള ഒരു നിയമവ്യവസ്ഥക്ക് അശ്ലീലസൈറ്റുകളെ നിയന്ത്രിക്കാം. ആരുടെയും അനുവാദമില്ലാതെ

ഓരോ അന്തിയിലും നിങ്ങളുടെ ഭവനഭേദനം നടത്തി അകത്തു കയറുന്ന ഈദുൽ ഭൂതത്തെ ആര് ഉച്ചാടനം ചെയ്യും?

**2. കുടുംബബന്ധങ്ങളെയോ?**

ഒരു റിലാക്സേഷനപ്പുറം ഒന്നുമായി കരുതിയിട്ടില്ലാത്ത സീരിയലുകൾ കുടുംബബന്ധങ്ങളെ തകർക്കുന്നതെങ്ങനെ?

സ്ത്രീയും പുരുഷനും ജോലി ചെയ്യുന്ന ഒരു കാലത്ത്, ട്യൂഷനും കോച്ചിംഗ് ക്ലാസിനും പിന്നീട് റെഗുലർ വിദ്യാഭ്യാസത്തിനും മക്കൾക്ക് സമയം തികയാത്ത ഒരു കാലത്ത് കുടുംബതകർച്ചയ്ക്കുള്ള ഒരു പ്രധാനപ്പെട്ട കാരണം സമയമില്ലായ്മ തന്നെയാണ്.

അപ്പനുമമ്മയും മക്കളും കണ്ടുമുട്ടുകയും ആശയവിനിമയം നടത്തുകയും ചെയ്യാൻ നമ്മുടെ കേരളാ കൾച്ചറിൽ വീണു കിട്ടുന്ന ഒരു നല്ല സമയം അന്തിയാണ്. കുടുംബപ്രാർത്ഥനക്കും നമുക്ക് പ്രായോഗികമായി മറ്റൊരും സമയം കണ്ടെത്തുക പ്രയാസമാണ്. ചുരുക്കത്തിൽ സന്ധ്യാനേരം മലയാളികൾക്ക് ഫാമിലി ടൈമാണ്. ദാമ്പത്യത്തിന്റെ ഇഴചേർക്കപ്പെടുകയും പേരന്റിംഗ് നടക്കുകയും കുടുംബമൊരുമിച്ച് പ്രാർത്ഥിക്കുകയും ചെയ്യാനുള്ള കുടുംബങ്ങളുടെ prime time ആണ് സീരിയലുകൾ കവർന്നെടുത്തത്. മനസ്സിനെ ഒത്തിരി വേദനിപ്പിച്ച ഒരു കഥ പറയാം. വളരെ മടുത്ത് ഓഫീസിൽ നിന്ന് മടങ്ങിയെത്തിയതായിരുന്നു അയാൾ. ഇളയമകൾ ഒരു പരിഭവത്തോടെ അടുത്തുവന്ന് 'ഡാഡീ, ഡാഡി ഒരു മണിക്കൂർ കൊണ്ട് എത്ര രൂപ സമ്പാദിക്കും' എന്ന് ചോദിച്ചു. ഒരു പൊട്ടിത്തെറിയായിരുന്നു മറുപടി. "വീട്ടിൽ പോലും ഒരല്പം സ്വസ്ഥതകിട്ടില്ലേ എനിക്ക്..... ഒരു കൊച്ചുകുട്ടി അറിയേണ്ട കാര്യങ്ങൾ ചോദിച്ചാൽ പോരേ നിനക്ക്?". കുട്ടിയുടെ മുഖമിരുണ്ടു. അകത്തെ മുറിയിലേക്ക് കരഞ്ഞുകൊണ്ട് അവൻ ഓടിപ്പോയി. കോപമടങ്ങിയപ്പോൾ താനെന്തിനാണ് വെറുതെ പാവം കുട്ടിയോട് ദേഷ്യപ്പെട്ടതെന്ന പശ്ചാത്താപം അയാൾക്കുണ്ടായി. കുട്ടിയുടെ മുറിയിൽ നിന്നു കരച്ചിൽ കേൾക്കാം. കുറെ മുട്ടി വിളിച്ചപ്പോൾ കലങ്ങിയ മുഖവുമായി മകൻ വാതിൽ തുറന്നു.

"അപ്പാ,

വളരെ ടെൻഷനിലായിരുന്നു മോനെ. അതുകൊണ്ടാണ് പെട്ടെന്ന് ദേഷ്യപ്പെട്ടത്. പറയൂ. മോനെന്താണ് അറിയേണ്ടത്?" അയാൾ കുറ്റസമ്മതം നടത്തി.

വിടർന്നു മകന്റെ മിഴികൾ. അവൻ ചോദിച്ചു". പറ ഡാഡി,

ഒരു മണിക്കൂർ കൊണ്ട് ഡാഡി എത്ര രൂപ സമ്പാദിക്കും?" ആലോചിക്കാതെ തന്നെ അയാൾ പറഞ്ഞു, "500 രൂപ!"

കുട്ടി വേഗം മുറിക്കകത്തേയ്ക്കോടി. കട്ടിലിനടയിൽ എന്തോ തിരഞ്ഞു. പഴയവർത്തമാനപ്പത്രം കീറി. എന്തോ പൊതിഞ്ഞ് തിരികെ വന്നു. അത്ഭുതത്തോടെ നോക്കുന്ന അപ്പന്റെ കൈയിലേക്ക് ആ പൊതിവച്ചു കൊടുത്തു. എന്നിട്ട് ഒത്തിരി ആഗ്രഹത്തോടെ പറഞ്ഞു.

"ഇത് 490 രൂപയുണ്ട് ഡാഡീ. നാളെ ഒരു മണിക്കൂർ നേരത്തെ വരണേ.....

നാളെ എന്റെ ജന്മദിനമാണ്.......!"

ശരിയാണ്. മക്കൾ ആഗ്രഹിക്കുന്നുണ്ട് നിങ്ങളുടെ സമയം, സാന്നിധ്യം, സ്പർശം.....

**3. കണ്ണീർകഥകൾ**

ശ്യാമപ്രസാദും അഞ്ജലിമേനോനും അടക്കമുള്ള മുൻകിട സംവിധായകർ ടി. വി. സീരിയലുകളെ നിരോധിക്കണം എന്ന് പറയുന്നതിന്റെ പിന്നിൽ കച്ചവട സിനിമകളുടെ വിപണന സാധ്യതകളല്ല കാരണം. വികലമാക്കപ്പെട്ട ഒരു കുടുംബജീവിത സങ്കൽപ്പമാണ് ഇവ പകരുന്നത് എന്നതുകൊണ്ടാണത്. കണ്ണുനീരിന്റെ കച്ചവട സാധ്യതയാണത്. ഉദാത്തമായ കലാസ്വാദനത്തിൽ നിന്ന് മിഴികൾ ഈറനണിയുന്നതോ, അരിസ്റ്റോട്ടിൽ പോയറ്റിക്സിൽ എഴുതിയതുപോലെ ഉത്തമകല സൃഷ്ടിക്കുന്ന വികാരശുദ്ധീകരണത്തിന്റെ കണ്ണീരോ അല്ലിത്. ഒരു വികലമാക്കപ്പെട്ടതും അയഥാർത്ഥവുമായ ജീവിതത്തിന്റെ നേർക്കാഴ്ചയിൽ സൃഷ്ടിക്കപ്പെടുന്ന സീരിയൽ കണ്ണുനീരുകൾ ജീവിതത്തെ കൂടുതൽ വിഷാദമയമാക്കുകയാണ് ചെയ്യുന്നത്. കൂടുതൽ മാനസികരോഗികളെ സൃഷ്ടിക്കുകയാണ്. യഥാർത്ഥ ജീവിതചിത്രങ്ങൾക്കു മുമ്പിൽ കരയുന്നവർ ജീവിതപങ്കാളിയുടെയും മക്കളുടെ ജീവിതപങ്കാളിയുടെയും മക്കളുടെയും കണ്ണീർ കാണാതെ പോവുന്നത് ഒരു വിരോധാഭാസമല്ലേ......




# ശിക്ഷയില്ലാത്ത കുറ്റങ്ങൾ



ഫാ. ഷീൻ പാലക്കുഴി



അതിർത്തി കാക്കുന്ന സൈനികരുടെ സൗഹൃദവും ജീവിതസംഘർഷങ്ങളും പ്രമേയമാക്കിയ 'പിക്കറ്റ് 43' എന്നൊരു മനോഹര ചലച്ചിത്രകാവ്യമുണ്ട്. ഇന്ത്യാ പാക് അതിർത്തിയിലെ സംഘർഷഭൂമിയിൽ, ഏറെനാൾ കാത്തിരുന്ന് ഒടുവിൽ തന്റെ കുടുംബത്തിന്റെ സ്നേഹവാത്സല്യത്തണലിലേക്കു മടങ്ങിയെത്തുന്നൊരു പാക്കിസ്ഥാൻ സൈനികൻ, ഒഴിവുദിനങ്ങളവസാനിച്ച് തിരികെപ്പോരും നേരത്ത് തന്റെ പ്രിയതമയുടെ ഉദരത്തോടു കാതുചേർത്തുവച്ച് പിറക്കാതെ പോരുന്ന, തന്റെ കുഞ്ഞിനോടു യാത്ര പറഞ്ഞ്, യുദ്ധഭൂമിയിലേക്ക് നടന്നു മറയുന്ന കണ്ണു നനയിക്കുന്ന ഒരു രംഗമുണ്ടതിൽ. ഒരിക്കലും കണ്ടിട്ടില്ലെങ്കിലും, പിറന്ന ശേഷവും ഇനി ഒരു പക്ഷേ പരസ്പരം കാണാൻ ഭാഗ്യമുണ്ടാകുമോ എന്നറിയില്ലെങ്കിലും, തനിക്കു മാത്രം മനസ്സിലാവുന്ന ഏതൊക്കെയോ മുറിഞ്ഞ ശബ്ദങ്ങളിലൂടെ അയാളെ 'അപ്പാ' എന്നു ഒരിക്കൽപ്പോലും വിളിച്ചിട്ടില്ലെങ്കിലും, കുഞ്ഞുമിഴികൾ പാതിതുറന്ന് ഒരു പാൽപുഞ്ചിരി സമ്മാനിച്ചിട്ടില്ലെങ്കിലും അയാളെ സംബന്ധിച്ച് അവളുടെ ഉദരം പേറുന്നത് വെറും മാസരക്തങ്ങളല്ല, നാളെ അവർക്കു തണലായി മാറേണ്ട അയാളുടെ പൂവണിഞ്ഞ ആത്മജ സ്വപ്നങ്ങളെത്തന്നെയാണ്.

അങ്ങനെയെങ്കിൽ അയാൾ എപ്പോൾ മുതലാണ് ആ കുഞ്ഞിന്റെ പിതാവായത്....? അമ്മയുടെ ഉദരത്തിൽ ഉരുവായ നിമിഷം മുതൽക്കു തന്നെ; ഒരു പക്ഷേ അതിനും മുൻപേ മാതൃ പിതൃ പുത്രബന്ധങ്ങളുടെ അദൃശ്യമായാരു നൂലിഴ കൊണ്ട് അവർ കൂട്ടിയിണക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ടാവാം. ദൈവം പറഞ്ഞതാണു ശരി, "അമ്മയുടെ ഉദരത്തിൽ ഉരുവാകുന്നതിനു മുൻപേ ഞാൻ നിന്നെ അറിഞ്ഞു". അപ്പനെന്നും അമ്മയെന്നും മക്കളെന്നുമൊക്കെയുള്ള ഐഡന്റിറ്റി രൂപമെടുക്കുന്നതിന് ഉദരത്തെക്കാൾ മുമ്പ് ഹൃദയത്തിലാണ്. ഹൃദയത്തിൽ നിന്നു ഹൃദയത്തിലേക്ക് രക്തബന്ധത്തിന്റെയും സ്നേഹവാത്സല്യങ്ങളുടെയും അവബോധ രഹസ്യങ്ങൾ കൈമാറ്റം ചെയ്യപ്പെടുന്ന ദേവാലയമാണ് അമ്മയുടെ ഉള്ളം.

ഈ ഭൂമിയിൽ ദൈവസാന്നിദ്ധ്യമുള്ള, ഏറ്റവും പരിശുദ്ധവും സുരക്ഷിതവുമായ ഒരിടം ഏതാണെന്നു ചോദിച്ചാൽ അതൊരമ്മയുടെ ഉദരമാണെന്നായിരുന്നു ആദ്യമൊക്കെ കരുതിയിരുന്നത്. എന്നാൽ അത് എപ്പോൾ വേണമെങ്കിലും തിരുത്തപ്പെടാവുന്നൊരു ബോധ്യമാണെന്ന് പിന്നീടു മനസ്സിലായി. കാരണം ഏതു ദേവാലയവും അശുദ്ധമാക്കപ്പെടുകയും കല്ലിന്മേൽ കല്ലുശേഷിക്കാതെ തർക്കപ്പെടുകയും ചെയ്യാവുന്ന കാലം വരുന്നു; അല്ല വന്നു കഴിഞ്ഞു.

1971-ലെ മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രെഗനൻസി ആക്ട് പ്രകാരം അമ്മയുടെ ഉദരത്തിൽ 20 ആഴ്ച വരെ പ്രായമുള്ള കുഞ്ഞിനെ നശിപ്പിക്കുന്നതിന് നിയമം അനുവദിക്കുന്നു. എന്നാൽ ഇപ്പോൾ 20 എന്നുള്ളത് 24 ആഴ്ചയായി വർദ്ധിപ്പിച്ച് കൂടുതൽ കുഞ്ഞുങ്ങൾ കൊല്ലപ്പെടാൻ വഴിയൊരുക്കുന്ന പുതിയൊരു ഭേദഗതിയെപ്പറ്റി ചിന്തിക്കുകയാണ് ഭരണാധികാരികൾ. ഈ ഭേദഗതി മാതൃദേവാലയത്തെ കുരുതിക്കളമാക്കാനുള്ള ആലോചനയുടെ ലേറ്റസ്റ്റ് അപ്ഡേറ്റാണ്. എന്തിനും ഏതിനും അപ്ഡേറ്റുകളുള്ള 'e' കാലത്ത് കുടുംബവും ബന്ധങ്ങളും മതവും വിശ്വാസങ്ങളും ജീവിതശൈലികളും ചിന്തയും സ്വഭാവവും മൂല്യങ്ങളും നിലപാടുകളുമെല്ലാം വരുംവരായ്കകൾ നോക്കാതെ പുതിയ കാലത്തിന്റെ പകിട്ടിനൊപ്പിച്ചു തിരുത്തിയെഴുതാൻ ഒരു തലമുറ മുഴുവൻ നിർബന്ധിക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഏറ്റവും പുതിയ ടെക്നോളജികളിലേക്കും ഉൽപ്പന്നങ്ങളിലേക്കും സൗക

# 85-ാം പുനരൈക്യ വാർഷികം ഒരു ആദർശസംഗമം

ഫാ. ജോൺ ബർക്കുമാൻസ് ഒ.ഐ.സി.



**ആമുഖം**



ആഘോഷങ്ങൾക്കുപരി, 85-ാം പുനരൈക്യ വാർഷികത്തെ ആദർശങ്ങളുടെ ഒരു സംഗമവേദിയാക്കി മാറ്റിയെടുത്തതിൽ പങ്കെടുത്തവർക്കെല്ലാം ഒന്നുപോലെ സന്തോഷമുണ്ട്, അഭിമാനമുണ്ട്. 'സംഗമം' എന്ന വാക്കിന്റെ അർത്ഥം തന്നേ ഒന്നു ചേർന്ന് മുന്നോട്ടുള്ള നീക്കം എന്നായിരിക്കുമല്ലോ. ഒന്നിച്ചുകൂടി അപ്പോസ്തലന്മാരുടെ പ്രബോധനം ഉൾക്കൊണ്ട്, അപ്പം മുറിച്ച് ഭക്ഷിച്ച്, സ്തോത്രയാഗം അർപ്പിച്ച് തങ്ങൾ ക്കുള്ളവ മറ്റുള്ളവരുമായി പങ്കുവച്ച ക്രിസ്തുശിഷ്യരുടെ സംഗമത്തിലൂടെയാണല്ലോ സഭ ജനിക്കുന്നതു തന്നേ (Acts 2:42-47). രക്ഷ പ്രാപിക്കേണ്ടവരുടെ ആ സമൂഹത്തിലേക്ക് കർത്താവ് പ്രതിദിനം അംഗങ്ങളെ

രൃങ്ങളിലേക്കും സംസ്കാരങ്ങളിലേക്കും അനുദിനം അപ്ഗ്രേഡ് ചെയ്തു സായൂജ്യമടയാൻ ശീലിച്ച, വളരെ 'പ്രൊഫഷണലായി' മാത്രം ബന്ധങ്ങളെ കാണുന്ന, ഉപയോഗത്തിനനുസരിച്ച് വ്യക്തികൾക്ക് വിലയിടുന്ന ആധുനിക യുഗത്തിലെ വിരൽത്തുമ്പിന്റെ വിപ്ലവകാരികൾക്ക് പരിധികളും നിയന്ത്രണങ്ങളുമില്ലാതെ ഒരു 'ലിബറൽ ലൈഫ് സ്റ്റൈൽ ഒട്ടും ഹാങ് ആവാതെ ആസ്വദിക്കാൻ ഭരണസിരാകേന്ദ്രങ്ങൾ ഒരുക്കിക്കൊടുക്കുന്ന ഒരു ഹോട്ട് അപ്ഡേറ്റ് പോലെ തോന്നുന്നു. MTP ആക്ടിന്റെ ഭേദഗതി. അമ്മയുടെ ഉദരത്തിൽ ആറുമാസം വരെ (ഇനി നാളെ എത്രയാണെന്നറിയില്ല) പ്രായമുള്ള കുഞ്ഞുങ്ങളെ പല കാരണങ്ങളും പറഞ്ഞ് ഇനി 'സൗകര്യാർത്ഥം' നിയമത്തിന്റെ പിൻബലത്തോടെതന്നെ ഒഴിവാക്കാമത്രെ നിയമവിധേയമാവുകയാണ് കൂടുതൽ നരഹത്യകൾ!

ജീവൻ മുളപൊട്ടുന്ന ഹൃദയനിലത്തേക്ക് ആഴ്ന്നിറങ്ങുന്നൊരായുധം, അമ്മയുടെ ഉദരഭിത്തികളിൽ നിന്ന്, ഒരു പൂവിറുക്കുന്ന ലാഘവത്തോടെ, തുടിക്കുന്ന ജീവനുള്ള, തന്നെ പറിച്ചെടുക്കുമ്പോൾ ഒന്ന് നൊമ്പരപ്പെടാനോ നിലവിളിച്ചൊന്നു കരയാനോ ആവതില്ലാതെ തീർത്തും നിസ്സഹായരായിപ്പോകുന്ന ഈ ഉദരഫലങ്ങളൊടു നിഷേധം, പ്രതികരിക്കാനും പ്രതിരോധിക്കാനും ശേഷിയുള്ളവനെ നിഹനിക്കുന്നതിനെക്കാൾ എത്രയോ ക്രൂരമാണ്. ബോധപൂർവ്വം ചെയ്യുന്ന ഇത്തരം ഹത്യകൾ കൊലപാതകവും പാപമല്ലെന്ന് ഇനിയും വറ്റാത്ത അലിവിന്റെ ഉറവകൾ ഉള്ളിൽ സൂക്ഷിക്കുന്നൊരാൾക്ക് നെഞ്ചിൽ കൈവച്ചു പറയാനാവുമോ?

This is not Medical Termination of PREGNANCY,
But Medical Termination of a CHILD.

ഒരു നിമിഷം കൊണ്ട് എല്ലാം അവസാനിപ്പിക്കാൻ അനേകം കാരണങ്ങളുണ്ടാവാം. പക്ഷെ ജീവിതം കൊടുക്കാൻ ഒറ്റ കാരണമേയുള്ളൂ. പിറക്കാൻ അവസരം കിട്ടിയവൻ അതിനനുവാദവും അനുഗ്രഹവും തന്ന, ജീവന്റെ മേൽ അധികാരമുള്ള പരംപൊരുളിനോടും പിന്നെ കരുതിയ സഹജീവികളോടും വളർത്തിയ പ്രകൃതിയോടും കാട്ടുന്ന ആദരവും നന്ദിയും നീതിയും കടമയും കടപ്പാടുമല്ലാതെ അത് മറ്റെന്താണ്!

പിറക്കാനും ജീവിക്കാനും അവകാശം നിഷേധിക്കപ്പെട്ട കുഞ്ഞിപ്പൈതങ്ങളുടെ നിലയ്ക്കാത്ത തേങ്ങലുകളും തോരാത്ത കണ്ണീരും പ്രതികാരത്തിനായി ദൈവമുമ്പാകെ നിലവിളിച്ചു കരയുന്ന രക്തവും മാനവരാശിയുടെ തലയ്ക്കു മീതെ ഡെമസ്തനീസിന്റെ വാളുപോലെ എന്നുമുണ്ടാവും...

എപ്പോൾ വേണമെങ്കിലും ശിരസ്സു പിളർക്കാൻ പാകത്തിന്.
മാനിഷാദ...

ചേർത്തുകൊണ്ടിരുന്നപ്പോൾ (V. 47) അവരുടെ പങ്കുവയ്ക്കൽ ഭാവവും വളർന്നുകൊണ്ടിരുന്നു. (Acts 4:32-35). ഈ തിരുവചനങ്ങൾ ഒരു കാര്യം വ്യക്തമാക്കുന്നുണ്ട്. ക്രിസ്തീയസമൂഹത്തിന്റെ വളർച്ചയുടെ മാനദണ്ഡം അംഗസംഖ്യയല്ല, ഒന്നിച്ചുചേർന്നവരുടെ കൂട്ടായ്മ (communion) മനോഭാവമാണ്. ആരാധന, അപ്പസ്തോലികത, കൗദാശികത, പങ്കുവയ്ക്കൽ ഇവയുടെ ശക്തമായ ഒരു സംഗമമായിരുന്നു തിരുമൂലപുരത്ത് സെപ്റ്റംബർ 19, 20, 21 തീയതികളിൽ ഒത്തുചേർന്നത്. ഇത്തരം സംഗമങ്ങളിൽ കൂടിയാണ് സഭ വളർന്നതും വളരുന്നതും.

**1. രംഗപരിശുദ്ധി**

സഭാ പിതാവായ മാർ ഈവാനിയോസ് തിരുമേനി മുണ്ടൻമലയോട് വിടപറഞ്ഞ്, അനുചരന്മാരെ വെണ്ണിക്കുളത്താക്കിയിട്ട്, ഇനി എന്ത്, എങ്ങോട്ട് എന്നറിയാതെ, സ്വന്തസഭയുടേയോ, കത്തോലിക്കാ സഭയുടേയോ അംഗമല്ലാതെ, show me the next step and that is enough for me (lead kindly light) എന്ന് നെഞ്ചത്തടിച്ച് കണ്ണീർ വാർത്ത് കഴിഞ്ഞു കൂടിയ പർണ്ണശാലയുടെ സ്ഥാനത്തു സഭയുടെ കെട്ടുപണിയിൽ കണ്ണുനീരിനും ത്യാഗത്തിനുമുള്ള സ്ഥാനം പ്രഘോഷിച്ചുകൊണ്ട് ഉയർന്നു വന്നിരിക്കുന്ന മാർ ഈവാനിയോസ് സ്മൃതി മന്ദിരം സമ്മേളന വേദിയുടെ കിഴക്കുവശത്ത്. പടിഞ്ഞാറുവശത്ത് മാർ ഈവാനിയോസ് തിരുമേനി 1925-ൽ റമ്പാൻ പട്ടം സ്വീകരിച്ച, മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് വന്നു കൂടിയിരിക്കുന്ന ആദ്ധ്യാത്മിക പാപ്പരത്വത്തിന് മൂകസാക്ഷ്യം വഹിച്ചുകൊണ്ട് നിൽക്കുന്ന തിരുമൂലപുരം ഓർത്തഡോക്സ് പള്ളി. ആ പള്ളിയുടെ, എസ്രാ, നെഹമിയാ പ്രവാചകന്മാരെപ്പോലെ തകർന്നു കിടക്കുന്ന സഭാ ജീവിതം കണ്ടു കൊണ്ടായിരിക്കുമല്ലോ മാർ ഈവാനിയോസ് പിതാവ് പർണ്ണശാലയിൽ ഇരുന്ന് കണ്ണീർ വാർത്തിരുന്നത്. ഒരു വശത്ത് "കർത്താവിന്റെ സഭ ഒന്നാണ്'' എന്ന കത്തോലിക്കാ സഭയുടെ വിട്ടുവീഴ്ച ഇല്ലാത്ത സഭാ ദർശനം. മറുവശത്ത് ഇൻഡ്യയിലെ, മാർത്തോമാ ശ്ലീഹായുടെ അന്ത്യോക്യൻ സഭ അപ്പോസ്തലികമാണ്, അതുകൊണ്ട് അത് സ്വയശീർഷക (autocephalous) സഭയാണ് എന്ന മുട്ടാപോക്ക് ആദർശം. ഈ രണ്ട് ആദർശങ്ങളുടെ ഒരു ഉന്നതതല സമ്മേളനം, സ്മൃതിമന്ദിരം ഇരിക്കുന്ന സ്ഥലത്തെ പർണ്ണശാലയിൽ 1930 ആഗസ്റ്റിൽ നടന്നു. (Cfr. Fr. Inchakkalody, Mar Ivanios (Malayalam) Vol. 1, PP 370 -374) വട്ടശ്ശേരിൽ ദിവന്നാസിയോസ് തിരുമേനിയും മാർ ഈവാനിയോസ് തിരുമേനിയും ഒന്നുചേർന്ന് നടത്തിയ ആ സമ്മേളനം സംഭവിക്കാമായിരുന്ന ദൈവകൃപയുടെ ഒരു സംഗമമാവാതെ പിരിഞ്ഞു.

**2. പിണങ്ങിമാറി നിൽക്കുന്ന രണ്ടു മക്കൾ**

സ്മൃതിമന്ദിരത്തിനും ഓർത്തഡോക്സ് പള്ളിയ്ക്കും ഇടയ്ക്ക് രണ്ടിനെയും തൊട്ടുനിന്നിരുന്ന സമ്മേളനവേദിയിൽ വച്ച് ഓർത്തഡോക്സ് പള്ളിക്കാരുടെ പരിപൂർണ്ണസഹകരണത്തോടെ നടത്തപ്പെട്ട പരിപാടികൾ ഒരു സത്യം വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു. "നമ്മുടേത് ഒരു കർത്താവും, ഒരു വിശ്വാസവും, ഒരേ മാമോദീസായുമാണ്. നാം ഒരു കുടുംബത്തിലെ മക്കളാണ്, പിണങ്ങി മാറി നിൽക്കുന്നെന്നേയുള്ളൂ. സുവിശേഷത്തിന്റെ സന്ദേശം നാം ഒന്നു ചേർന്ന് അനുഭവിക്കുകയും പ്രസരിപ്പിക്കുകയും അല്ലേ വേണ്ടത് '' എന്ന്. തിരുമൂലപുരവും, തിരുവല്ലായും സഭകളുടെ മാത്രമല്ല, മതങ്ങളുടെ തന്നേ ഒരു സംഗമവേദിയാണ്. (വിവരിക്കുന്നില്ല) തിരുമൂലപുരത്തെ NSS, SNDP കരയോഗങ്ങൾ, ആശംസാ കമാനങ്ങൾ കെട്ടിയും, സ്വന്തസ്ഥല സൗകര്യങ്ങൾ അതിഥികൾക്ക് നേർന്നുകൊണ്ടും കാണിച്ച മതസൗഹാർദ്ദം, നൂറ്റാണ്ടുകളായി ഏകോദര സഹോദരങ്ങളായി കഴിയുന്ന മത വിഭാഗങ്ങളെ ശത്രുക്കളാക്കി മാറ്റാനുള്ള തത്പരകക്ഷികൾക്ക് ശരിയായ മാർഗ്ഗനിർദ്ദേശം പകരുകതന്നെ ചെയ്തു.

**3. ത്യാഗം സഭയെ വളർത്തുന്നു**

1939-ൽ സഭകളുടെ കൂട്ടായ്മയിലേക്ക് കടന്നുവന്ന ക്നാനായ-യാക്കോബായ സഭയുടെ മെത്രാപ്പോലീത്താ മാർ ദിയസ്കോറോസ് തിരുമേനി കബറടങ്ങിയിരിക്കുന്നത് തിരുമൂല മലങ്കര കത്തോലിക്കാ പള്ളിയിലാണ്. അദ്ദേഹവും തൊഴിയൂർ സ്വതന്ത്ര സുറിയാനിസഭയുടെ മെത്രാപ്പോലീത്താ ആയിരിക്കുമ്പോൾ കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ട മാർ പിലക്സിനോസ് തിരുമേനിയും നിശ്ശബ്ദമായി എന്നാൽ അതിശക്തമായി ഒരു പുനരൈക്യ സന്ദേശം പ്രഘോഷിച്ചു കൊണ്ടിരിക്കുകയാണ്: സഭകൾ തമ്മിൽ യോജിക്കുന്നതിന് സഭാനേതാക്കൾ ത്യാഗം ഏറ്റെടുത്തെങ്കിലേ മതിയാകൂ. തികഞ്ഞ ആദ്ധ്യാത്മികതയും ത്യാഗസന്നദ്ധതയുമാണ് എക്യൂമെനിസം ശാക്തീകരിക്കുന്ന വ്യവസ്ഥകൾ. ഈ രണ്ടു പിതാക്കന്മാരും, അധികാരം കയ്യാളിയെങ്കിലേ മതിയാവൂ എന്നു ശഠിക്കാതെ, മാർ ഈവാനിയോസ് പിതാവിനേയും തെയോഫിലോസ് തിരുമേനിയേയും പോലെ തപസ്സും പ്രാർത്ഥനയും കൊണ്ടും സഭയെ വളർത്താനാകും എന്ന് വിശ്വസിച്ച് തങ്ങളെത്തന്നെ വിട്ടുകൊടുത്തതാണ് മലങ്കര കത്തോലിക്കാ സഭയുടെ അത്ഭുതാവഹമായ വളർച്ചയ്ക്ക് ഒരു കാരണം എന്നതിന് സംശയമില്ല.

## 4. Ut Unum Sint

പ്രസംഗങ്ങളുടെ വിപണി കുത്തനെ ഇടിഞ്ഞിരിക്കുന്ന ഇക്കാലത്ത് ചിലവുകൊടുത്ത് കൊണ്ടു

വന്നിരിക്കുന്നവർ മാത്രം പ്രസംഗങ്ങൾക്ക് ഇരുന്നു കൊടുക്കുന്ന ഇന്ന്, ഇപ്രാവശ്യത്തെ സമ്മേളനങ്ങളിൽ ഒട്ടേറെപ്പേർ പങ്കെടുത്തതും, കേൾവിക്കാർ അവയുടെ സന്ദേശം ഉൾക്കൊള്ളാൻ ശ്രമിച്ചതും സമ്മേളനങ്ങളുടേയും പ്രസംഗങ്ങളുടെ ഗുണമേന്മയ്ക്കുള്ള വലിയ സർട്ടിഫിക്കറ്റായിരുന്നു. ഒരു ചെറിയ വിശകലനം, കേൾക്കാത്തവർക്ക് സഹായമാകുമല്ലോ. ഇന്ന് മലങ്കരസഭാവേദികളിൽ എവിടെയും മുഴങ്ങികേൾക്കുന്ന "5ൽ നിന്ന് 5 ലക്ഷത്തിലേക്ക്" എന്ന വലിമ പറച്ചിലിന്, ഒരു നലം തികഞ്ഞ ദൈവശാസ്ത്രജ്ഞനായ പാലാരൂപതയുടെ മെത്രാൻ അഭിവന്ദ്യ ജോസഫ് കല്ലറങ്ങാട്ട് തിരുമേനി കൊടുത്ത വ്യാഖ്യാനം വളരെ അർത്ഥവത്തായി തോന്നി: non multa sed multum എന്ന ലത്തീൻ ചൊല്ല്-ഇംഗ്ലീഷിൽ not too many but good many- മലങ്കര കത്തോലിക്കരെ സംബന്ധിച്ച് വളരെ അർത്ഥവത്താണ്. ഒരു സഭയുടെ സാരവത്തായ അഭിമാനം അതിന് എത്ര ലക്ഷം/കോടി അംഗങ്ങളുണ്ട് എന്നതല്ല, ഉള്ള അംഗങ്ങളുടെ ഗുണമേന്മയിലാണ്. Universal എന്ന പദം ലത്തീനിലെ unum (one) എന്നും versus (towards) എന്നും ഉള്ള രണ്ടു പദങ്ങൾ സമ്മേളിച്ചതാണ്. ഒരു സഭ യൂണിവേഴ്സൽ-കത്തോലിക് ആണെന്നു പറയുമ്പോൾ, അതിന്റെ സെന്ററിൽ നിന്ന് എപ്പോഴും പുറത്തേക്ക് (towards the periphery) ചലിച്ചുകൊണ്ടിരിക്കുന്ന, ജീവിക്കുന്ന ഒരു ഓർഗനിസം ആണെന്നാണ് നാം മനസ്സിലാക്കുന്നത്. Ut unum sint - എല്ലാവരും ഒന്നാകുന്നതിന് - എന്ന യേശുവിന്റെ പ്രാർത്ഥനയുടെ അതേ പേരിൽ അറിയപ്പെടുന്ന ജോൺ പോൾ II മാർപാപ്പയുടെ ചാക്രികലേഖനത്തിന്റെ മനോഹരമായ ഒരു ആവിഷ്കരണമാണ് ഇവിടെ നമുക്ക് ലഭിക്കുക. സഭ എപ്പോഴും അരിവുകളിലേക്ക് (to the periphery) ഇറങ്ങിച്ചെന്നു കൊണ്ടിരിക്കുന്നു. അതേസമയം അരിവുകൾക്ക് സ്വന്തമായ ഒരു അസ്ഥിത്വമില്ല. മൂലകാണ്ഡത്തോടുള്ള അരിവുകളുടെ താദാത്മ്യപ്പെടലിലാണ് അവയുടെ ശക്തി, ജീവൻ. മൂലകാണ്ഡത്തിൽ നിന്നുള്ള വേർപെടൽ അവയെ ഫലങ്ങൾ പുറപ്പെടുവിക്കാൻ ശക്തിയില്ലാത്ത ഉണങ്ങിയ ശാഖകളാക്കി മാറ്റുന്നു.

**6. സമർപ്പിതർക്ക് ആദരം**

സമർപ്പിത വർഷത്തിൽ നടന്ന 85-ാം പുനരൈക്യവാർഷികത്തിൽ സമർപ്പിതരെ പ്രത്യേകമായി ആദരിക്കുകയുണ്ടായി. സന്യാസ സംഗമമെന്ന പേരിൽ നടന്ന ഈ ആദരിക്കൽ ഫലത്തിൽ സന്യാസത്തെപ്പറ്റി ചൂടുള്ള ഒരു പ്രബോധനമായിരുന്നു. മലങ്കര കത്തോലിക്കാ സഭ ഒരു monastic church ആണെന്ന സത്യം ഈ അടുത്ത കാലത്ത് കൂടുതൽ ശക്തമായി അംഗീകരിക്കപ്പെട്ടുവരികയാണ്. 2500-ഓളം സന്യസ്ഥരുണ്ടെന്നുള്ളതല്ല സഭ തന്നേ പാശ്ചാത്യ സുറിയാനി സഭയുടെ പ്രധാനപ്പെട്ട സന്യസ്ഥഭാവങ്ങളിൽ അധിഷ്ഠിതമാണെന്നതാണ് അതിന്റെ പൊരുൾ. ആണ്ടുവട്ടത്തിലെ 365 ദിവസങ്ങളിൽ 114-ഉം ആ സഭയിൽ നോമ്പ്, ഉപവാസം, പ്രാർത്ഥന ഇവയുടെ ദിവസങ്ങളാണ്. എല്ലാ ബുധനാഴ്ചയും/വെള്ളിയാഴ്ചയും, ഇതിൽ ഏതെങ്കിലും ഒന്നിലെങ്കിലും, സ്വന്തകാര്യസാദ്ധ്യങ്ങൾക്ക് ഉപരി, സഭയുടെ പൊതുവായ സുസ്ഥിതി, വളർച്ച, ഇവയ്ക്കുവേണ്ടി നോമ്പെടുത്ത് ഉപവസിക്കുന്ന വ്യക്തികളുടെ/കുടുംബങ്ങളുടെ സംഖ്യ മലങ്കര കത്തോലിക്കാസഭയിൽ വർദ്ധിച്ചുവരികയാണ്. സമർപ്പിതർക്ക് കല്പിക്കപ്പെട്ടിരിക്കുന്ന യാമപ്രാർത്ഥനകൾ, ചെറിയ ക്രമത്തിലായിരിക്കാം, രണ്ടുനേരമെങ്കിലും നടത്തുന്ന വ്യക്തികളും കുടുംബങ്ങളും മറ്റേതെങ്കിലും സഭയിൽ ഉണ്ടോ എന്നറിവില്ല. പുനരൈക്യവാർഷികത്തോടനുബന്ധിച്ച് നടന്ന സന്യാസസമ്മേളനം മലങ്കരസഭയുടെ സന്യാസഭാവത്തിന് അടിവരയിട്ട് ഉറപ്പിച്ചു.

**7. സന്യാസം ആർഷഭാരതസംസ്കാരത്തിന്റെ ഭാഗം വലയിൽ നിന്ന് പിടിവിടാതെ വള്ളത്തിൽ നിന്ന് ഇറങ്ങാതെ**

സന്യാസസമ്മേളനത്തിൽ സ്വാമി വീരഭദ്രാനന്ദ പറഞ്ഞു: സന്യാസം ഒരു ഹിന്ദുമത വീക്ഷണം മാത്രമല്ല, ആർഷഭാരത സംസ്കാരത്തിന്റെ തന്നേ ഭാഗമാണ്. സ്വത്ത്, ഏത് മാർഗ്ഗമായാലും വേണ്ടതില്ല വാരികൂട്ടുന്നതിനുള്ള പ്രവണത, ആരെ ഇടിച്ചുതാഴ്ത്തിയാണെങ്കിലും സാരമില്ല, അധികാരം കയ്യാളുന്നതിനുള്ള പ്രവണത, ഇവകൊണ്ട് ഇന്ന് ഇൻഡ്യാക്കാർ ശ്വാസം മുട്ടുകയാണ്. ആർഷഭാരതസംസ്കാരം തന്നേ ഊർദ്ധ്വശ്വാസം വലിക്കുകയാണ്. അത് വെറുമൊരു സങ്കല്പം മാത്രമായിമാറുകയാണ്. ത്യാഗം ഏറ്റെടുക്കുന്ന, വേണ്ട, ഇത്രയും മതി എന്ന് വയ്ക്കുന്ന സന്യാസസംസ്കാരം മാത്രമാണ് ഏക പരിഹാരം. "വല ഉപേക്ഷിച്ച് അവർ അവനെ അനുഗമിച്ചു. (Mc1/18) പിതാവായ സെബദിയെ സേവകരോടൊപ്പം വള്ളത്തിൽ വിട്ട് അവനെ അനുഗമിച്ചു. (V.20) എന്ന തിരു വചനങ്ങൾ വ്യാഖ്യാനിക്കുമ്പോൾ അഭിവന്ദ്യനായ പ്ലാസിഡച്ചൻ പറഞ്ഞു: "വലയിൽ നിന്ന് പിടിവിടാതെ അതിൽ മുറുകെ പിടിച്ചുകൊണ്ട് വള്ളത്തിൽ നിന്ന് ഇറങ്ങാതെ അപ്പനോട് (സ്വന്തകുടുംബത്തോട്) വിടപറയാതെ സന്യാസ / സമർപ്പിത ജീവിതങ്ങളെ വെറുമൊരു തൊഴിലായി (profession) ജീവസന്ധാരണമാർഗ്ഗമായി മാത്രം മാറ്റിയിരിക്കുന്ന സന്യാസി/സന്യാസിനി/സമർപ്പിതർ ഇന്ന് ധാരാളം. അങ്ങനെയുള്ളവർ M.D സെമിനാരി പ്രിൻസിപ്പൽ ഉദ്യോഗം, സെറാമ്പൂർ കോളേജ് പ്രൊഫസർ ഗൗൺ ഉപേക്ഷിച്ച്, കാഷായ വസ്ത്രം അണിഞ്ഞ് മുണ്ടൻ മലകയറിയ, 400 ഏക്കർ റബ്ബർതോട്ടം ഒരു സെന്റുപോലും സ്വന്തമാക്കാതെ എഴുതിക്കൊടുത്ത് മുണ്ടൻമല ഇറങ്ങിയ, തിരുമൂലപുരത്തെ പർണ്ണശാലയിൽ (ഇപ്പോഴത്തെ സ്മൃതിമന്ദിരം) നെഞ്ചത്തടിയും കണ്ണീരും പ്രാർത്ഥനയും മാത്രം ദിനചര്യയാക്കിയ മാർ ഇവാനിയോസ് ആണ് തങ്ങളുടെ സന്യാസഗുരുഭൂതൻ എന്നതു വിസ്മരിക്കാതിരിക്കുക. സന്യാസികൾ ആകാശത്തുനിന്നുള്ള ശബ്ദം ശ്രവിക്കുന്നവരാണ്.അതാതുകാലങ്ങളിൽ തങ്ങളോട് സംവദിക്കുന്ന ആകാശത്തുനിന്നുള്ള ശബ്ദത്തിന് കാതോർക്കുന്ന

വരാണ്. ഒരു ക്രിസ്തുശിഷ്യനെ പാട്ടിലാക്കാൻ ശക്തിയുള്ള എല്ലാത്തരത്തിലുമുള്ള ശബ്ദങ്ങൾ കൊണ്ട് മലിനീകൃതമാണ് ഇന്നത്തെ അന്തരീക്ഷം. അവകൊണ്ട് മലിനമാകാതെനോക്കികൊള്ളുക."ഉപരാജ്യസഭാദ്ധ്യക്ഷൻ പ്രൊഫ.പി.ജെ. കുര്യന്റെ സന്യാസത്തെപ്പറ്റിയുള്ള പരാമർശങ്ങൾ ഏതൊരു കത്തോലിക്കനേയും പുളകം കൊള്ളിക്കുന്നവയായിരുന്നു. സമർപ്പിതരായ സന്യസ്ഥരുടെ പ്രാർത്ഥനയും ത്യാഗവുമാണ് ലോകത്തെത്തന്നേ നിലനിർത്തുന്നത്. അവരുടെ ത്യാഗ ജീവിതത്തോടു താരതമ്യപ്പെടുത്തിയാൽ രാഷ്ട്രീയനേതാക്കന്മാരുടെ സേവനങ്ങൾ ഒന്നുമല്ല. അംഗസംഖ്യയിൽ ചെറുതായ മലങ്കര കത്തോലിക്കാ സഭയിൽ സേവനമനുഷ്ഠിക്കുന്ന 2500-ഓളം സമർപ്പിതരാണ് അതിനെ ഇത്രമാത്രം വലുതാക്കിയിരിക്കുന്നത്. സന്യാസത്തിന് പേരുകേട്ട പാശ്ചാത്യസഭകളിൽ ഇന്ന് സന്യാസത്തിന് സംഭവിച്ചിരിക്കുന്ന ധാർമ്മിക അധ:പതനം നമ്മെ ഇരുത്തി ചിന്തിപ്പിക്കേണ്ടതാണ്. സന്യാസസമ്മേളനത്തിൽ അലതല്ലിയ പ്രബോധനങ്ങൾ മലങ്കരസഭയെ ഒട്ടേറെ പ്രബുദ്ധമാക്കിയിരിക്കുകയാണ്.

**8. കൊടുക്കുക, കൊടുക്കുക, കൊടുക്കുക**

Kidney Federation of India-യുടെ പ്രസിഡന്റായ Fr. Davis Chiramel-ന്റെ സഹകാരികളോടൊപ്പം ഉള്ള സാന്നിദ്ധ്യവും വാക്കുകളും കൊടുക്കുക, കൊടുക്കുക, തന്നെ തന്നെ മുറിച്ചു കൊടുക്കുക എന്ന സുവിശേഷ ദൗത്യം സമ്മേളനത്തെ മാത്രമല്ല മലങ്കര കത്തോലിക്കാ സഭയെ ഒന്നടങ്കം കയ്യടക്കി എന്ന പ്രതീതിയാണ് ഉണ്ടാക്കിയത്. ലോകത്തിന് ജീവൻ പകരുകയും അത് സമൃദ്ധമായി കൊടുക്കുകയും ചെയ്യുന്ന സഭയുടെ ദൗത്യത്തിന്റെ ആവിഷ്കരണവേദിയായി 21-ാം തീയതി നടന്ന പൊതുസമ്മേളനം. സഭയിലെ 12 മെത്രാപ്പോലിത്തമാർ ഒന്നിച്ച് അവരുടെ അവയവദാനപത്രം ഡേവിസ് അച്ചനെ ഏൽപ്പിച്ചത് സഭയെ ആകമാനം പ്രബുദ്ധമാക്കിയിട്ടുണ്ട്. അതൊരു ദാനധർമ്മമല്ല ഒരു വലിയ പ്രബോധനമായിരുന്നു. മുൻകാലത്തെ പുനരൈക്യവാർഷികങ്ങൾ ചിലപ്പോഴെക്കെയെങ്കിലും ഒരു ശക്തി പ്രകടനമോ, പ്രദർശനമോ, (show piece) ആയി പോയിട്ടുണ്ട്. 85-ാം പുനരൈക്യ വാർഷികം അഘോഷങ്ങളെ അങ്ങേയറ്റം പരിമിതപ്പെടുത്തുകയും സമൂഹനിർമ്മാണ പദ്ധതികൾക്ക് മുൻതൂക്കം കൊടുക്കുകയും ചെയ്തു. അത് പുതുതായ ഒരു സഭാ ചൈതന്യം രൂപപ്പെടാൻ സഹായിച്ചു. മുമ്പ് മലങ്കര കത്തോലിക്കാ സഭയെ നയിച്ച 5 പിതാക്കന്മാരുടെ



പേരിൽ രൂപപ്പെട്ട 3000 ഡയാലിസുകൾ, 85 ഹൃദയ ശസ്ത്രക്രിയകൾ, 10 മംഗല്യ സായൂജ്യ പദ്ധതികൾ, 10 ഭവന സാക്ഷാത്കാര പദ്ധതികൾ, 1 ലക്ഷം അവയവദാന പദ്ധതി, എല്ലാം ഭാവി പുനരൈക്യവാർഷികങ്ങൾക്കുമാത്രമല്ല, സഭാമക്കളുടെ വിവാഹ, ആദ്യകുർബ്ബാന, ജൂബിലി ആഘോഷങ്ങൾക്കെല്ലാം ഒരു പുതിയ ദിശാബോധം പകർന്നിട്ടുണ്ട് എന്നത് തീർച്ചയാണ്.

**9. സുവിശേഷ സന്ധ്യ**

ബത്തേരിയിലും തിരുമൂലപുരത്തും വച്ചു നടന്ന പുനരൈക്യ വാർഷികങ്ങളുടെ ഗുണമേന്മ ഉയർത്തിയ അവിസ്മരണീയ അനുഭവമായിരുന്നു സുവിശേഷ (സംഘ)സന്ധ്യ. 2011 സെപ്റ്റംബർ 21-23 വരെ നടന്ന ഒന്നാമത്തെ മലങ്കര കത്തോലിക്കാസഭാ അസംബ്ലിയുടെ ആഹ്വാനമനുസരിച്ച് രൂപപ്പെട്ട സുവിശേഷസംഘം ഇതിനോടകം സഭാ, രൂപതാ, ഡിസ്ട്രിക്റ്റ് ഇടവകകളുടെ ആഭിമുഖ്യത്തിൽ 178 ഇടവകകളിൽ, 15598 കുടുംബങ്ങളിൽ സുവിശേഷത്തിന്റെ സന്തോഷം/പരിമളം പരത്തുവാൻ ശ്രമിച്ചിട്ടുണ്ട്. സുവിശേഷ സംഘം മലങ്കരകത്തോലിക്കാ സഭയിൽതന്നെയുള്ള മറ്റ് സംഘടനകൾ പോലെ മറ്റൊരു സംഘടനയല്ല, അത് വേദപുസ്തകവായന, വിചിന്തനം, ധ്യാനം, (Sravana, manana, nidhidhyasana) യാമപ്രാർത്ഥന, കൂദാശാ പരികർമ്മം/ജീവിതം ഇവയിൽ അധിഷ്ഠിതമായ ഒരു മലങ്കര കത്തോലിക്കാ ജീവിതശൈലിയാണ്. സംഘാംഗങ്ങൾ ഉൾക്കൊണ്ടിരിക്കുന്ന, പ്രസരിപ്പിക്കുന്ന സുവിശേഷ ചൈതന്യം/ പരിമളം ഒന്നുവേറെതന്നെ. സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിൽ 20-ാം തീയതി രാത്രിയിൽ നടന്ന പ്രാർത്ഥന, സുവിശേഷ-പ്രാർത്ഥനാജീവിതമാണ് സുവിശേഷപ്രഘോഷണത്തിന്റെ ആത്മാവ് എന്ന് വ്യക്തമാക്കുന്നതായിരുന്നു.

**10. ആദർശങ്ങളുടെ സംഗമം**

85-ാം പുനരൈക്യ വാർഷികം മറ്റ് പല ആദർശങ്ങളുടേയും ആശയങ്ങളുടേയും സംഗമവേദി കൂടിയായിരുന്നു:

1930-ൽ നടന്ന പുനരൈക്യം ദൈവത്തിന്റെ പ്രവൃത്തിയായിരുന്നു. അത് കേരളത്തിലെ അന്ത്യോക്യൻ പാരമ്പര്യ സഭകൾക്ക് ദൈവം വച്ചു നീട്ടിയ അനുഗ്രഹമായിരുന്നു. ആ ദൈവം തന്നെ മലങ്കര കത്തോലിക്കാ സഭയെ കൃപയിൽ നിന്ന് കൃപയിലേക്ക് കൈപിടിച്ച് ഉയർത്തിക്കൊണ്ടിരിക്കുന്നു.ആഡംബരം കഴിവതും കുറച്ച്, 19-ാം തീയതി വൈകിട്ട് കത്തീഡ്രലിൽ നിന്ന് ആരംഭിച്ച ദീപശിഖ-ഛായാചിത്ര-പതാക പ്രയാണം മുതൽ 21-ാം തിയതി അവിടെ തന്നെ നടന്ന പുനരൈക്യ വാർഷിക പതാക കൈമാററം വരെ നടന്ന പരിപാടികൾ ഒന്നടങ്കം വാചാലമായ ഒരു അഖണ്ഡ പ്രബോധന പരമ്പരയാക്കി മാറ്റിയത് സഭയ്ക്ക് ഒരു വലിയ അനുഗ്രഹമായി മാറി. അതിന് നേതൃത്വം നൽകിയ അഭിവന്ദ്യ കൂറിലോസ് മെത്രാപ്പോലീത്തായ്ക്കും അഭിവന്ദ്യ സ്തേഫാനോസ് തിരുമേനിക്കും അകൈതവമായ അനുമോദനങ്ങൾ.

തിരുവനന്തപുരത്തിനും മദ്ധ്യതിരുവിതാംകൂർ മലങ്കര കത്തോലിക്കാ രൂപതകൾക്കും പുറത്ത് നിന്ന്

കവിത

ഫാദർ കുര്യൻ വാലുപറമ്പിൽ

# എന്നമ്മയ്ക്കു സ്വസ്തി



അമ്മയിൻ ഗർഭത്തിലുരുവാകും മുന്നേ
ദൈവമറിഞ്ഞവരിലാദ്യാതിധന്യേ
ദൈവത്തിന്നാദ്യജാതനെ തന്നാദ്യജാതനായി
ദാവീദുഗേഹത്തൊഴുത്തിലൂട്ടിയൊരാര്യ മാതേ
സ്വസ്തി, സ്വസ്തി, സ്വസ്തി എന്നമ്മയ്ക്കു സ്വസ്തി!

ഒന്നാമുഷസ് ഉഷകാല താരമായ് വിണ്ണിൽ നിന്നെ
പൊൻപുലർ വെട്ടമായുയർത്തിടും മുന്നേ
നിന്നെ അറിഞ്ഞവനണിയിച്ചു നിന്നെ
താരാപഥങ്ങളും സൂര്യചന്ദ്രാദികളും.
സ്വസ്തി, സ്വസ്തി, സ്വസ്തി എന്നമ്മയ്ക്കു സ്വസ്തി!

ഏദനിലറിവുണ്ടജ്ഞരായ് മൃത്യുവെയുണ്ടവർക്ക്
ആദിജീവന്റെ കനിയേകും നൽമാതൃവൃക്ഷമായി
നിന്നമ്മയിൽ നീ ജനി കൊള്ളുമ്മുന്നേ
നിന്നെ ശുദ്ധീകരിച്ചോനേദനിൽ പ്രസവിച്ചു നിന്നെ.
സ്വസ്തി, സ്വസ്തി, സ്വസ്തി എന്നമ്മയ്ക്കു സ്വസ്തി!

അമ്മയിൻ ഗർഭത്തിലുരുവാകും മുന്നേ
നിന്നെയുമെന്നെയുമറിഞ്ഞവനേക ദൈവം
കാൽവറിസ്നേഹത്തിലെന്നെപ്പെറ്റ നീയുമിപ്പാപിയും
മാതും മകനുമെന്നാവിഷ്കരിച്ചു നിന്നാദ്യജാതൻ.
സ്വസ്തി, സ്വസ്തി, സ്വസ്തി എന്നമ്മയ്ക്കു സ്വസ്തി!

അമ്മേ, ഞാനേറ്റി ഹൃത്തിൽ നിന്നെയെന്നമ്മയായി
ക്രൂശിലെ സ്നേഹപുത്രന്റെയൊരന്തിമ ദാനമായി.
തന്നമ്മ ശിഷ്യന്റെയമ്മയെന്നരുളിയ ദിവ്യ സ്നേഹമേ,
ക്രൂശിന്റെ ക്രൂരത്തുമ്പത്തുറ്റാശ്വാസമേകുമമ്മയ്ക്കു സ്വസ്തി.
സ്വസ്തി, സ്വസ്തി, സ്വസ്തി എന്നമ്മയ്ക്കു സ്വസ്തി!

*(പകർപ്പവകാശം: രചയിതാവിനു മാത്രം)*

ഇൻഡ്യയിലെ വൻ നഗരങ്ങളിൽ നിന്ന് ഗൾഫ് രാജ്യങ്ങളിൽ നിന്നും വന്ന മലങ്കര കത്തോലിക്കാ വിശ്വാസികൾക്ക് ഒരു യാഥാർത്ഥ്യത്തെ കാണുകയും കേൾക്കുകയും, സ്പർശിക്കുകയും ചെയ്യുന്നതിൽ നിന്ന് ലഭിച്ച മലങ്കര കത്തോലിക്കാ സഭാബോധം വളരെ വിലപ്പെട്ടതാണ്. "ഒരു മലങ്കര കത്തോലിക്കാനായിരിക്കുന്നതിൽ അഭിമാനം കൊള്ളുവിൻ'' എന്ന മാർ ഈവാനിയോസ് പിതാവിന്റെ ആഹ്വാനം അവർക്ക് യാഥാർത്ഥ്യമാകുന്നതിനുള്ള അവസരമായിരുന്നു 85-ാം പുനരൈക്യ വാർഷികം. പ്രേഷിതറാലി ഒഴിവാക്കി തിരുമൂലെ നിന്നും കത്തീഡ്രൽവരെ നട്ടറിവെയിലത്ത് രക്തതിളപ്പുള്ള യുവാക്കന്മാർ സഭാനേതൃത്വത്തെ ആദരിച്ച് മുദ്രാവാക്യങ്ങൾ ഒഴിവാക്കി പ്രാർത്ഥനാ മന്ത്രങ്ങൾ മാത്രം ഉരുവിട്ട്, നടത്തിയ തീർത്ഥാടന പദയാത്ര, ഏതുതരത്തിലുള്ള ആഘോഷമാണ് സഭയുടെ കെട്ടുപണിക്ക് പ്രയോജന കരമാകുന്നത് എന്ന വലിയ പ്രഖ്യാപനമായിരുന്നു.

**11. ഒരു ദുഃഖം മാത്രം**

എല്ലാ സന്തോഷങ്ങളുടേയും സംതൃപ്തിയുടേയും ഇടയ്ക്ക് തോന്നിയ ഒരു ദുഃഖം കൂടി പറഞ്ഞ് അവസാനിപ്പിക്കാം. പാശ്ചാത്യ സുറിയാനി സഭയുടെ കേദാരമായിരുന്ന അന്ത്യോക്യാ, സിറിയ, ഇറാഖ് പ്രദേശങ്ങളിൽ നിന്നെല്ലാം ആ പൈതൃകം തുടച്ചു മാറ്റപ്പെട്ടുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ, ആ പൈതൃകം ഏറ്റു വാങ്ങുന്നതിനും അവയുടെ സൂക്ഷിപ്പുകാരിയായിരിക്കുന്നതിനും മലങ്കര കത്തോലിക്കാ സഭയ്ക്ക് ഇപ്പോൾ വന്നു ചേർന്നിരിക്കുന്ന ദൈവിക നിയോഗത്തെപ്പറ്റി 85-ാം പുനരൈക്യ വാർഷികം പോലെയുള്ള ഒരു സുപ്രധാന മുഹൂർത്തത്തിൽ ആർക്കും ഒന്നും പറയാനായില്ല എന്ന ദുഃഖം കൂടി രേഖപ്പെടുത്തുന്നു.



ധ്യാനം

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ

# ക്രിസ്തീയ കുടുംബം



മനുഷ്യാവതാരത്തിന്റെ ഉൾരഹസ്യം ദൈവത്തിന് മനുഷ്യനോടുള്ള സ്നേഹമാണ്. മനുഷ്യത്വം അനുഭവിച്ചറിയുക എന്നായിരുന്നില്ല മനുഷ്യാവതാരത്തിന്റെ ഉദ്ദേശ്യം. മനുഷ്യനെ രക്ഷിച്ച് അവനിൽ ദൈവീകത ബീജാവാപം ചെയ്ത് അവനെ ദൈവപുത്രനാക്കുക എന്നതായിരുന്നു. ഇത് സ്നേഹത്തിന്റെ ആധിക്യമില്ലാതെ മറ്റെന്താണ് തെളിയിക്കുന്നത്? മറ്റുള്ളവരിലേക്ക് ഇറങ്ങിച്ചെന്ന് അവരിൽ അലിഞ്ഞ് ചേർന്ന് അവരായി ത്തീർന്ന് അതിലൂടെ താനായി മാറുന്ന സ്നേഹമെന്ന ആ മഹാ പ്രക്രിയയുടെ മറ്റൊരു പേരാണ്, രൂപമാണ് മനുഷ്യാവതാരം.

അതുപോലെ തന്നെ പീഢാസഹനവും കുരിശുമരണവും സ്നേഹത്തിന്റെ പര്യായമായ ത്യാഗം, സമർപ്പണം എന്നിവയാണ്. ഉയർപ്പും സ്വർഗ്ഗാരോഹണവും ക്രിസ്തുവിന്റെ വ്യക്തിപരമായ വിജയം മാത്രമായിരുന്നില്ല. ക്രിസ്തീയതയിലേക്ക് ആനയിക്കപ്പെടാനുള്ള മനുഷ്യവംശത്തിന് ക്രിസ്തു നൽകിയ സ്നേഹസമ്മാനം കൂടിയായിരുന്നു അവ. അതായത് ക്രിസ്തുവിനെ സംബന്ധിക്കുന്ന എല്ലാം തന്നെ സ്നേഹം എന്ന ഒരൊറ്റ സന്ദേശം പല രീതികളിലായി വ്യാഖ്യാനിക്കുന്നവയായിരുന്നു.

ക്രിസ്തു പറഞ്ഞു പഠിപ്പിച്ചതും സ്നേഹത്തിന്റെ സന്ദേശം തന്നെയായിരുന്നു. സ്നേഹത്തെപ്പറ്റി പറഞ്ഞു കേട്ടിട്ടുള്ള അതിസുന്ദരങ്ങളായ ചില പ്രയോഗങ്ങൾ ക്രിസ്തുവിന്റെ നാവിൽ, നിന്നും ഉതിർന്നു വന്നവയാണ്. ദൈവസ്നേഹവും പരസ്നേഹവും അല്ലേ ക്രിസ്തുമത തത്വങ്ങളിൽ അതിപ്രധാനമായവ. ചുരുക്കത്തിൽ വാക്കിലും പ്രവൃത്തിയിലും ക്രിസ്തു സ്നേഹമായിരുന്നു. സ്നേഹത്തിന്റെ അത്ഭുതമായിരുന്നു.

ഒറ്റവാക്കിൽ പറയണമെന്നുണ്ടെങ്കിൽ ക്രിസ്തീയത സ്നേഹമല്ലാതെ മറ്റൊന്നുമല്ല. അതുപോലെ വളരെ സംക്ഷിപ്തമായി പറഞ്ഞാൽ കുടുംബമെന്നത് അടിസ്ഥാനപരമായ ഒരു സ്നേഹസമൂഹവുമാണ്. അപ്പോൾ ക്രിസ്തീയ കുടുംബമെന്നത് ആന്തരികമായി ചേർച്ചയുള്ള രണ്ട് ആശയങ്ങൾ ചേർന്നുണ്ടാകുന്ന ഒരു സംയുക്തമാണ്. ഈ സംയുക്തത്തെപ്പറ്റി അല്പമൊന്നു ചിന്തിക്കുവാനാണ് നാമിവിടെ ഒരുമ്പെടുന്നത്.

**1. ക്രിസ്തീയത എന്നാൽ**

'ക്രിസ്തീയത' എന്ന വാക്കിന് ക്രിസ്തുവിനെ സംബന്ധിക്കുന്നത്, ക്രിസ്തുവിനെ അടിസ്ഥാനപ്പെടുത്തിയുള്ളതു എന്നൊക്കെ അർത്ഥം കൽപ്പിക്കാം. ക്രിസ്തുവാകട്ടെ മനുഷ്യനായി അവതരിച്ച ദൈവവും. നമ്മുടെ ചിന്തയിലെ ഈ ആദ്യ ചുവടുതന്നെ നമ്മെ വലിയ ഒരതിശയത്തിന്റെ നടുവിൽ കൊണ്ടെത്തിക്കുന്നു. മനുഷ്യനായി പിറന്ന ദൈവം ഒരതിശയമല്ലെന്ന് ആർക്ക് പറയാനാവും?

**2. കുടുംബമെന്നാൽ**

കുടുംബമെന്നത് മാനുഷികമായ അനുഭവത്തിൽ അത്ര വലിയ അത്ഭുതമല്ലെന്ന് ആദ്യം തോന്നിയേക്കാം. എന്നാലതു ശരിയല്ല. അടുപ്പംകൊണ്ട് അത്ഭുതത്വം മറഞ്ഞുപോയ അതിശയമാണത്. സാമൂഹിക ചിന്തകരും തത്വചിന്തകരും എക്കാലവും അത്ഭുതഭാവത്തോടെയാണതിനെ കണ്ടിട്ടുള്ളത്. ഒരു വ്യക്തി മറ്റൊരു വ്യക്തിയിലലിഞ്ഞു ചേർന്ന് അപ്രമേയമായ മറ്റൊരു തലത്തിലേക്ക് ഉയർത്തപ്പെടുന്ന അനുഭവം മനുഷ്യനുണ്ടാകുന്നത് കുടുംബബന്ധങ്ങളിൽ നിന്നാണ്. താനെന്നത് യാഥാർത്ഥ്യത്തിന്റെ ഒരേകകമല്ലെന്നും താൻ സ്നേഹിക്കുന്നവരുടെ കൂട്ടായ്മയ്ക്കു മാത്രമാണ് എന്തെങ്കിലും യാഥാർത്ഥ്യമുള്ളതെന്നും മനുഷ്യൻ അനുഭവിച്ചറിയു

ന്നത് കുടുംബത്തിലൂടെയാണ്. താനെന്ന ബിന്ദുവിൽ നിന്നും അപരൻ എന്ന മറ്റു ബിന്ദുവിലേക്കും തിരിച്ചും നിരന്തരം ഒരുകുന്ന ഒരു മഹാപ്രവാഹവുമുണ്ട്. അതാണ് സ്നേഹം. ഈ ബിന്ദുവിൽ ഈ ശൂന്യതയിൽ ഇതെങ്ങനെ ഊറിക്കൂടുന്നു. എങ്ങനെ ഇത് മറ്റൊരു വ്യക്തിയെ ലക്ഷ്യമാക്കി ഒഴുകുന്നു? എത്ര ഒഴുകിയാലും എന്തേ ഇത് തീരാത്തത്? തന്നിലേക്കു ഒഴുകിയെത്തുന്ന സ്നേഹത്തിന് ഈ കുളിർമ്മയും ധന്യതയുമൊക്കെ എങ്ങനെ കൈവരുന്നു. ത്യാഗത്തിലൂടെയും സമർപ്പണത്തിലൂടെയും അന്യോന്യം തങ്ങളെത്തന്നെ കൈമാറുന്ന മനുഷ്യൻ എങ്ങനെയാണ് അമാനുഷികതയുടെ മേഖലകളിൽ ചെന്നെത്തുന്നത്? ഇത്തരം നൂറുനൂറു ചോദ്യങ്ങൾക്കുള്ള വക കുടുംബമെന്ന യാഥാർത്ഥ്യത്തിൽ ഒളിഞ്ഞിരിക്കുന്നു. ചോദിച്ചാൽ തീരാത്ത ചോദ്യങ്ങൾ ഉത്തരം പറയാനാവാത്തതായി അതിൽ ലയിച്ചിരിക്കുന്നു. അതായത് മനുഷ്യാനുഭവങ്ങളിൽ അതിശ്രേഷ്ഠമായ സ്നേഹാനുഭവം അതിവിശിഷ്ടമായി ഉൾക്കൊള്ളുന്ന കുടുംബം മനുഷ്യൻ നേരിട്ടറിയുന്ന അത്ഭുതങ്ങളിൽ വച്ച് മുഖ്യമായതാണ്.

**3. ക്രിസ്തീയകുടുംബം**

ദൈവം, മനുഷ്യാവതാരം, കുടുംബം എന്നീ മൂന്നു വാക്കുകളും സ്നേഹത്തിന്റെ പര്യായങ്ങൾ തന്നെയാണ്. അക്കാരണം കൊണ്ടുതന്നെ അവ തമ്മിൽ അടിസ്ഥാനപരമായി ബന്ധപ്പെട്ടിരിക്കുന്നു. ദൈവത്തിന് മനുഷ്യനോടുള്ള സ്നേഹത്തിന്റെ പ്രത്യക്ഷീകരണമാണ് ക്രിസ്തു. ക്രിസ്തീയതയുടെ മറ്റൊരുത്തരം ആവിഷ്ക്കാരവും നീണ്ടുനിൽപ്പുമാണ് നല്ല കുടുംബങ്ങൾ. ഇതാണ് ഈ മൂന്നു വാക്കുകൾ തമ്മിലുള്ള ബന്ധം.

അപ്പോൾ ക്രിസ്തീയ കുടുംബമെന്നത് ദൈവികത മനുഷ്യത്വം പൂണ്ട് മനുഷ്യരിലൂടെ ആവിഷ്കരിക്കപ്പെടുന്നതാണ് അതും ഒരുതരം അവതാരമാണ്. ക്രിസ്തുവിന്റെ വിപുലീകരണമാണ്, മറുരൂപമാണ്.

ദൈവം സ്നേഹമാകുന്നതുപോലെ സ്നേഹം ദൈവവുമാണ്. കറതീർന്ന സ്നേഹം എവിടെയുണ്ടോ അവിടെ ദൈവികാംശമുണ്ട്. മനുഷ്യ വ്യക്തികൾ തമ്മിലുള്ള സ്നേഹത്തിന്റെ സവിശേഷ രൂപമായ കുടുംബം ദൈവികത നിറഞ്ഞുനിൽക്കുന്ന ഒരു ആവിഷ്കാരമാണ്. അതിന്റെ അന്തസത്ത ക്രിസ്തീയതയാണ്.

കുടുംബമെന്നത് കുടുംബാംഗങ്ങളല്ലെന്നും അവരുടെ വെറും കൂട്ടമല്ലെന്നും എല്ലാവർക്കും അറിയാം. കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധങ്ങളുടെ സവിശേഷമായ ഒരു രൂപമാണത്. അതിന്റെ അന്തസത്ത ഈ ബന്ധങ്ങളുടെ ഗുണവിശേഷത്തെ ആശ്രയിച്ചാണിരിക്കുന്നത്. ഈ ബന്ധങ്ങളെ സൃഷ്ടിക്കുന്നതും പരിപാലിക്കുന്നതും പരിപോഷിപ്പിക്കുന്നതും ദൈവമല്ലാതെ മറ്റാരുമല്ല. മറ്റൊരു ശക്തിക്കും അതിനുള്ള കഴിവില്ല.

ആദിയിൽ ദൈവം മനുഷ്യനെ സൃഷ്ടിച്ചു. സ്ത്രീയായും പുരുഷനായും മനുഷ്യനെ സൃഷ്ടിച്ചു. തുടർന്നുള്ള മനുഷ്യസൃഷ്ടി ഇവർ തമ്മിലുള്ള ബന്ധം വഴി എന്നും കല്പിച്ചു. അങ്ങനെ സൃഷ്ടിക്കപ്പെടുന്നവർക്കും അവരുടെ യഥാർത്ഥ സൃഷ്ടാവായ ദൈവത്തിനും ഇടയിലായി മാതാപിതാക്കളെന്ന അതിപ്രധാനമായ ഒരു ഘടകം അഥവാ മാധ്യമം അങ്ങനെയുണ്ടായി. അങ്ങനെ ദൈവവും മനുഷ്യനും സൃഷ്ടി എന്ന ദൈവികതയിൽ ഒത്തുചേരുന്നു. അതിബൃഹത്തായ സർവ്വവ്യാപിയായ ഒരു ക്രിസ്തു രൂപം അങ്ങനെയുണ്ടായി. അതിന്റെ സാമാന്യനാമമാണ് കുടുംബം. അത് നമുക്ക് ഊഹിക്കാവുന്നതിലേറെ സങ്കീർണ്ണമാണ്, പാവനമാണ്. അത് ഒരതിശയമാണെന്ന് പൗലോസ് അപ്പസ്തോലൻ പറയുന്നു. അത് നിഗൂഡതയുടെ കലവറയാണെന്ന് ചിന്തകന്മാർ സാക്ഷ്യപ്പെടുത്തുന്നു. അത് ദൈവത്തിന്റെ തന്നെ ആവിഷ്കാരമാണെന്നും അക്കാരണം കൊണ്ടുതന്നെ ക്രിസ്തീയമാണെന്നും ഇവിടെ നാം സമർത്ഥിക്കണം.

സൃഷ്ടിയിൽ മാത്രമല്ല ദൈവികത പരിപാലനയിലും അതു വേണ്ടുവോളമുണ്ട്. കുടുംബമെന്ന ബന്ധരൂപം നിലനിർത്തുന്നത് ദൈവമാണ്. ആ കൂട്ടായ്മയിൽ അഭൗമികതയും അപ്രമേയതയും ധാരാളമുണ്ട്. സാമൂഹ്യശാസ്ത്രവും മതശാസ്ത്രവും കുടുംബത്തെ അടിസ്ഥാന സമൂഹമെന്നും സ്വാഭാവിക ബന്ധമെന്നും വിളിക്കുമ്പോൾ ഈ അഭൗമികതയിലേക്കും ദൈവികതയിലേക്കും വിരൽ ചൂണ്ടുകയാണ്. ദൈവം യോജിപ്പിച്ച് ദൈവം കാത്തുസൂക്ഷിച്ച് ദൈവം ഫലം പുറപ്പെടുവിക്കുന്ന ഒന്നല്ല വിവാഹമെന്ന് കുടുംബജീവിതം കഴിക്കുന്ന ഒരുവനും പറയാനാവില്ല. ദൈവം പരിപാലിക്കുന്നില്ലെങ്കിൽ ഒരു കുടുംബത്തിനു നിലനിൽക്കാനാവില്ല. തല്ലിപ്പിരിയാനുള്ള അനേക കാരണങ്ങൾ നിരന്തരമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന കുടുംബജീവിതത്തിൽ അതിന്റെ നിലനിൽപ്പിനെ താങ്ങുന്നത് അദൃശ്യങ്ങളായ ദൈവികകരങ്ങൾ തന്നെയാണ്. മറ്റൊരു രീതിയിൽ പറഞ്ഞാൽ ക്രിസ്തുവിന്റെ അരൂപിയാണ് കുടുംബങ്ങളെ നിലനിർത്തുന്നത്.

അങ്ങനെ സൃഷ്ടിയിലും പരിപാലനയിലും ദൈവികത മുറ്റിനിൽക്കുന്ന കുടുംബം ക്രിസ്തീയ കുടുംബമെന്നുതന്നെ വിളിക്കപ്പെടണം. അക്കാര്യത്തിൽ പക്ഷാന്തരം ആവശ്യമില്ല.

**4. അങ്ങനെയെങ്കിൽ**

അങ്ങനെയെങ്കിൽ ക്രിസ്ത്യാനികളുടെ കുടുംബങ്ങൾ എല്ലാംതന്നെ ക്രിസ്തീയമായിക്കൊള്ളണമെന്നില്ല. മറിച്ച് അക്രിസ്ത്യാനികളുടെ ഇടയിൽ ക്രിസ്തീയ കുടുംബങ്ങൾ ഇല്ലെന്നും വരുന്നില്ല: മതപരമായ പുറംചട്ടകൾക്കുള്ളിലുള്ളതും പലപ്പോഴും ഈ പുറം ചട്ടകൾക്ക് ചേരാത്തതുമായ ഒരു യാഥാർത്ഥ്യമാണ് കുടുംബമെന്നത്. അതിന്റെ ബാഹ്യമായ ക്രിസ്തീയയെപ്പറ്റിയല്ല നാം ഇതുവരെ പ്രതിപാദിച്ചത്. അതിൽ ആന്തരികവും അരൂപിക്കടുത്തതുമായ ഒരു ക്രിസ്തീയത ഉണ്ടെന്നുള്ളതായിരുന്നു നമ്മുടെ പ്രമേയം.

ഈ ആന്തരികതയ്ക്ക് അതിന്റേതായ പുറംചട്ടയും കൂടിയുണ്ടെങ്കിൽ വളരെ നല്ലത്. പള്ളിയിൽവച്ച് ആശീർവദിച്ച് കൂദാശയുടെ തലത്തിലേക്ക് ഉയർത്തിയ വിവാഹവും അതിൽ ജനിച്ച കുട്ടികളെ മാമോദീസാ വഴി




# സച്ചിനെ കണ്ടുപഠിക്കണം



ടോംസ് ആന്റണി

ഇതിഹാസതാരം സച്ചിൻ ടെൻഡുൽക്കർ ഒരിക്കൽ കൂടി ലോകത്തിനു മാതൃകയാകുകയാണ്. "തെറ്റായ സന്ദേശം നൽകുന്ന പരസ്യങ്ങളിൽ അഭിനയിക്കില്ലെന്ന്" സച്ചിൻ അസന്നിഗ്ദ്ധമായി പ്രഖ്യാപി ച്ചുകൊണ്ട് അദ്ദേഹത്തിന്റെ സാമൂഹിക പ്രതിബദ്ധത വീണ്ടും തെളിയിച്ചു. ജീവിതത്തിലും ക്രിക്കറ്റിലും വിജയിക്കുവാൻ കുറുക്കുവഴികളില്ലെന്നും അദ്ദേഹം പറയുന്നു. ഇന്റർനാഷണൽ അഡ്വൈർടൈസിംഗ് അസ്സോസിയേഷൻ ഇന്ത്യാ ചാപ്റ്ററിന്റെ രജതജൂബിലി സംഗമത്തിൽ പങ്കെടുത്തുകൊണ്ട് കൊച്ചിയിൽ വച്ചാണ് അദ്ദേഹം ഇങ്ങനെ പ്രഖ്യാപിച്ചത്.



കുത്തക കമ്പനിയായ പെപ്സിപോലുള്ളവയുടെ പരസ്യങ്ങളിൽ അദ്ദേഹം അഭിനയിച്ചതിനോട് ലേഖകനു വിയോജിപ്പുണ്ടെങ്കിലും താൻ വിശ്വസിക്കുന്ന മൂല്യങ്ങളിൽ നിന്നു പണത്തിനുവേണ്ടിയും പ്രശസ്തിക്കുവേണ്ടിയും അണുവിട ചലിക്കാൻ അദ്ദേഹം തയ്യാറല്ല. മാന്യമായ ഇടപെടലും എളിമയും കൊണ്ട് കറതീർന്ന വ്യക്തിജീവിതത്തിന്റെ ഉടമയായ സച്ചിൻ വെല്ലുവിളികൾ നേരിടേണ്ടിവരുമ്പോൾ കുറുക്കുവഴികൾ സ്വീകരിക്കാതെ സധൈര്യം അവ ഏറ്റെടുക്കണമെന്നും ആവശ്യപ്പെടുന്നു.

അദ്ദേഹത്തിന്റെ വാക്കുകളിലേയ്ക്ക്.....

"നമ്മുടെ സ്വാതന്ത്ര്യം വിലപ്പെട്ടതാണ്. പക്ഷെ ആ സ്വാതന്ത്ര്യത്തെ നാം ഒരിക്കലും ദുരുപയോഗിക്കുവാൻ പാടില്ല."

അദ്ദേഹം തുടരുന്നു "കടമകളിൽ വിശ്വസിക്കുന്ന ഒരാളാണു ഞാൻ. കുടുംബത്തോടും സുഹൃത്തുക്കളോടും, പരിശീലകരോടും, ആരാധകരോടും, സമൂഹത്തോടും പലകാര്യങ്ങൾ കൊണ്ടും ഞാൻ കടപ്പെട്ടിരിക്കുന്നു.

എന്റെ കുടുംബവും സുഹൃത്തുക്കളും എപ്പോഴും എന്റെ കൂടെ ഉണ്ടായിരുന്നു. അവരാണ് എന്റെ മാനേജർമാർ.

പരസ്യചിത്രങ്ങളിൽ അഭിനയിക്കാൻ തുടങ്ങിയകാലം ഞാൻ വളരെ ചെറുപ്പമായിരുന്നു. പലതും തിരിച്ചറിയാൻ കഴിയാത്തപ്രായം. അച്ഛൻ എന്നോടു പറഞ്ഞു. മദ്യത്തിന്റെയും പുകവലിയുടെയും പരസ്യങ്ങളിൽ അഭിനയിക്കരുതെന്ന്. അത് ഞാനെപ്പോഴും പാലിച്ചുപോരുന്നു. ക്രിക്കറ്റിനെ ചെറുതാക്കുന്ന ഒരു പരസ്യത്തിലും ഞാൻ അഭിനയിക്കില്ല. ക്രിക്കറ്റ് പന്ത് ഞാൻ സ്റ്റേഡിയത്തിന്റെ പുറത്തേയ്ക്ക് അടിച്ചുപറത്തുന്ന ഒരു

---

വീണ്ടും ക്രിസ്തുവിൽ ജനിപ്പിക്കുകയും മറ്റു കൂദാശകൾ വഴിയായി അവരുടെ ജീവിതവും ബന്ധങ്ങളുമെല്ലാം പരിപോഷിപ്പിക്കപ്പെടുകയുമാണെങ്കിൽ അവിടെ കുടുംബങ്ങളുടെ ക്രിസ്തീയത പൂർണ്ണമാകുന്നു. അത്തരം കുടുംബങ്ങളിൽ ക്രിസ്തു തന്നെ നാഥനായി വാഴുന്നു - പ്രത്യക്ഷമായും പരോക്ഷമായും.

ക്രിസ്തീയ വിവാഹത്തിന്റെ ചടങ്ങുകൾ, വിശിഷ്യാ പ്രാർത്ഥനകൾ എത്രയോ സുന്ദരങ്ങളാണ്. അവയിലൂടെ സഭ നമുക്കു നല്കുന്ന നിർദ്ദേശങ്ങളും ഉപദേശങ്ങളും പാലിക്കാമെന്നുണ്ടെങ്കിൽ കൗൺസിലിംഗും കുടുംബകോടതിയും എല്ലാം ഒഴിവാക്കാം. കുടുംബ ജീവിതത്തെപ്പറ്റി വിവാഹശേഷവും സഭ നമുക്ക് മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്നുണ്ട്. കുടുംബങ്ങളുടെയെല്ലാം നാഥനായ ക്രിസ്തുതന്നെ കുടുംബങ്ങളിലെ ക്രിസ്തീയത നിലനിർത്തുന്നതിനുവേണ്ടി നമുക്കു നൽകുന്ന നിർദ്ദേശങ്ങളായി അവയെ നാം പരിഗണിക്കണം. അങ്ങനെ നാമും നാഥനായ ക്രിസ്തുവിനെ അംഗീകരിച്ച് അവിടുന്നുമായി സഹകരിക്കുന്നപക്ഷം നമ്മുടെ കുടുംബങ്ങൾ തികച്ചും ക്രിസ്തീയ കുടുംബങ്ങളായിക്കൊള്ളും. കാനായിലെ കല്യാണത്തിന് വെള്ളം വീഞ്ഞാക്കിയ ക്രിസ്തു മാനുഷികമായ നമ്മുടെ കുടുംബമെന്ന വെള്ളത്തെ ക്രിസ്തീയ കുടുംബമെന്ന വീഞ്ഞാക്കിമാറ്റി. അത്ഭുതത്തിൽത്തന്നെ വീണ്ടും അത്ഭുതം പ്രവർത്തിക്കും. ഈ ബോദ്ധ്യംതന്നെ ഈ പരിചിന്തനങ്ങളുടെ പരിസമാപ്തിയായി ഭവിക്കട്ടെ.

പരസ്യത്തിൽ അഭിനയിക്കാൻ പെപ്സി എന്നെ ക്ഷണിച്ചിരുന്നു. എന്നാൽ ക്രിക്കറ്റ് തന്നെക്കാൾ വലുതാണെന്നും ക്രിക്കറ്റിനെ അപമാനിക്കുന്ന ഇത്തരം പരസ്യം ചെയ്യാൻ പറ്റില്ലെന്നും പറഞ്ഞൊഴിഞ്ഞു".

സാമൂഹിക പ്രതിബദ്ധതയും, മൂല്യബോധവും സമന്വയിക്കുന്ന വ്യക്തവും തെളിമയുമുള്ളവാക്കുകളാണ് സച്ചിന്റേത്. ഈ ലേഖനം സച്ചിന്റെ വാക്കുകളിൽ നിന്നാരംഭിച്ചതിന് ചില കാരണങ്ങളുണ്ട്.

നമ്മുടെ പല താരങ്ങളും തങ്ങളുടെ താരമൂല്യത്തെ വിറ്റുകാശാക്കുന്നവരാണ്. പണത്തിനുവേണ്ടി ഏതുപരസ്യത്തിലും അഭിനയിക്കാൻ തയ്യാറുള്ളവരാണവർ. മദ്യത്തിന്റെയും പുകവലിയുടെയും പരസ്യത്തിൽ നമ്മുടെ സൂപ്പർതാരങ്ങൾ വരെ അഭിനയിക്കുന്നു എന്നത് ഖേദകരമാണ്. നാട്ടുകാരുടെ ചങ്കും കരളും വാടിയാലെന്ത് നമ്മുക്കും കിട്ടണം പണം എന്നാണവരുടെ ചിന്താഗതി. എത്രയോ ബാലിശമാണിത്.

നമ്മുടെ താരങ്ങൾ അഭിനയിക്കുന്ന പരസ്യങ്ങളിലെ ഉല്പന്നങ്ങൾ ഉപയോഗിക്കുവാൻ പ്രേക്ഷകരോട് ആവശ്യപ്പെടുമ്പോൾ ഒരു കാര്യം ഉറപ്പിക്കാനുള്ള ബാദ്ധ്യത അവർക്കുണ്ട്. ഈ ഉല്പന്നങ്ങളിൽ മായം ചേർത്തിട്ടുണ്ടോ ? ഇവ ഉപയോഗിക്കുമ്പോൾ എന്തെങ്കിലും പാർശ്വഫലം ഉണ്ടോ ? ഈ പരസ്യം ചെയ്യുന്നതുവഴി പരസ്യക്കമ്പനികൾക്ക് എന്തെങ്കിലും ഹിഡൻ അജണ്ടയുണ്ടോ ? ഈ ഉല്പന്നങ്ങൾ അമിതവില ഈടാക്കിയാണോവില്ക്കുന്നത് ? മറ്റെന്തെങ്കിലും ഉപഭോക്തൃചൂഷണം ഇതിലുണ്ടോ? എന്നിങ്ങനെയുള്ള കാര്യങ്ങളിൽ നൂറുശതമാനം ഉറപ്പുവരുത്തി "ഇല്ല" എന്ന് ബോദ്ധ്യപ്പെടുവാൻ പരസ്യങ്ങളിൽ അഭിനയിച്ച് കോടികൾ സമ്പാദിക്കുന്ന താരങ്ങൾക്ക് കഴിയണം.

ഈ അടുത്തകാലത്ത് മാഗി ന്യൂഡിൽസിന്റെ പരസ്യത്തിൽ അഭിനയിച്ച് പുലിവാലുപിടിച്ച ഇന്ത്യൻ സൂപ്പർതാരം അമിതാഭ്ബച്ചന്റെ കാര്യവും ഇവിടെ പ്രസക്തമാണ്. താൻ അഭിനയിക്കുന്ന സമയത്ത് ഈ ഉല്പന്നങ്ങളിൽ മായമില്ലായിരുന്നു എന്നാണ് അദ്ദേഹത്തിന്റെ അവകാശവാദം. ഇത് ലാഘവത്തോടെയുള്ള ഒരു "കൈകഴുകലാണ്." തന്റെ പേരിൽ പരസ്യം പ്രക്ഷേപിക്കുന്നത്രയും കാലം താൻ അഭിനയിച്ച പരസ്യങ്ങളിലെ ഉല്പന്നങ്ങളുടെ ഗുണനിലവാരം ഉറപ്പാക്കേണ്ട വലിയ ബാദ്ധ്യത താരങ്ങൾക്കുണ്ട് എന്ന കാര്യം വിസ്മരിക്കരുത്. മദ്യപാനത്തിന്റെയും പുകവലിയുടെയും രംഗങ്ങളിൽ അഭിനയിക്കില്ല എന്ന് പരസ്യമായി പ്രഖ്യാപിക്കുവാനും നമ്മുടെ സിനിമാതാരങ്ങൾക്ക് കഴിയണം.

ഇന്ന് മാർക്കറ്റിൽ മൂല്യമില്ലാത്ത ഏത് ഉല്പന്നങ്ങളും വലിയ താരങ്ങളുടെ താരപരിവേഷംചൂഷണം ചെയ്ത് വലിയ മാർജിനിൽ വില്ക്കാം എന്ന ഒരു അവസ്ഥ സംജാതമായിട്ടുണ്ട്. അതുകൊണ്ടുതന്നെ നമ്മുടെ സിനിമാ-കായികതാരങ്ങൾക്കെല്ലാം പരസ്യവിപണിയിൽ വലിയ മാർക്കറ്റാണ്. താരസിംഹാസനങ്ങളിൽ വിരാജിക്കുമ്പോൾ തങ്ങളുടെ സുവർണ്ണ കാലഘട്ടത്തിൽതന്നെ ആവുന്നത്ര കോടികൾ പോരട്ടെ എന്നാണവരുടെയൊക്കെ മനസ്സിലിരിപ്പ്.

പരസ്യക്കമ്പനികളുടെ കെണിയിൽപ്പെടാതെ മൂല്യബോധത്തോടെ നിലനിൽക്കുന്ന ഒട്ടേറെ താരങ്ങൾ നമ്മുക്കിടയിലുണ്ട് എന്നതും ഈ അവസരത്തിൽ വിസ്മരിക്കുന്നില്ല.

സമൂഹത്തിൽ മൂല്യച്യുതിയും, മദ്യപാനവും, മായം ചേർത്ത ഉല്പന്നങ്ങളും പ്രോത്സാഹിപ്പിക്കുന്ന പരസ്യങ്ങളിൽ അഭിനയിക്കുന്ന താരങ്ങളെ നിലക്കുനിർത്താനുള്ള ബാദ്ധ്യത അവരുടെ ആരാധകർക്കും പ്രക്ഷകർക്കും ഉണ്ട്. ബഹിഷ്ക്കരണത്തിലൂടെയും, നിസ്സഹകരണത്തിലൂടെയും അവരുടെ താരപദവിതന്നെ ഇല്ലാതാക്കേണ്ടതുണ്ട്.

ഇവിടെയാണ് സച്ചിനെപ്പോലെയുള്ള ഇതിഹാസതാരങ്ങൾ കൂടുതൽ ശ്രേഷ്ഠരായിത്തീരുന്നത്.

ക്രിക്കറ്റിൽ ഇത്രയൊക്കെ നേടിയ താങ്കൾക്ക് എങ്ങനെ കാലുനിലത്തുനിർത്താൻ കഴിയുന്നു എന്ന് സച്ചിനോട് അഭിമുഖം നടത്തിയ ഡക്കാൻ ഇന്ത്യാ ചെയർമാൻ പ്രസൂൽ ജോഷിയുടെ ചോദ്യത്തിന് "എനിക്ക് നടന്നു വീട്ടിൽ പോകണ്ടേ ? എന്നായിരുന്നു സദസ്സിൽ ചിരിമുഴങ്ങവേ സച്ചിന്റെ ഉത്തരം.

സച്ചിൻ പറയുന്നതുപോലെ നമ്മുടെ താരങ്ങൾക്കും നടന്നു വീട്ടിൽ പോകുവാൻ കഴിയുന്ന നല്ല അന്തരീക്ഷം എന്നും ഉണ്ടാകട്ടെ; അവരും സച്ചിനെപ്പോലെ മൂല്യങ്ങൾ പ്രസരിപ്പിക്കട്ടെ.

**ഉപകാരസ്മരണ**



**ജോയൽ കാളുകുന്നിൽ**




# നിസ്സാരങ്ങൾ

ഉണ്ണി അമ്മയമ്പലം

നല്ല ചൂടുള്ള ഒരു ദിവസം. 'ജംബൻ' കാള മരത്തണലിൽ നല്ല ഉറക്കത്തിലാണ്. വലിയ ഉച്ചത്തിലുള്ള കൂർക്കം വലി. അതുവഴി വന്ന 'ഷില്ലു' ചുണ്ടെലിയെ ജിജ്ഞാസനാക്കി അവൻ ജംബന്റെ അടുത്തുചെന്ന് തമാശയായി അവന്റെ ചെവി പിടിച്ചു തിരിച്ചു. ജംബൻ ചാടിയെഴുന്നേറ്റ് കോപംകൊണ്ടു കലിതുള്ളി ചോദിച്ചു.'ആരാണ് എന്നെ ശല്യപ്പെടുത്തിയത്' ഷില്ലു വിനയത്തോടെ പറഞ്ഞു 'ക്ഷമിക്കണം ജംബൻ ചേട്ടാ, ഞാൻ താമാശയ്ക്കു ചെയ്തതാണ്'. ജംബൻ കൂടുതൽ കോപിഷ്ഠനായി. അവൻ ഷില്ലുവിനെ ആക്രമിക്കാൻ പാഞ്ഞുചെന്നു. ഷില്ലു ജീവനും കൊണ്ടു നെട്ടോട്ടമായി. അവസാനം അടുത്തുകണ്ട ഒരു മതിലിലെ മാളത്തിൽ കയറി ഒളിച്ചു. ജംബന് കലി അടങ്ങിയില്ല.'കീടമേ, നിന്നെ ഞാനൊരു പാഠം പഠിപ്പിക്കും' എന്നു പറഞ്ഞ് അവൻ മതിലിൽ കുത്താനും ഇടിക്കാനും തുടങ്ങി. തോറ്റു പിന്മാറുമ്പോൾ മാളത്തിലിരുന്ന് ഷില്ലു പറയുന്നത് അവൻ കേട്ടു. 'ജംബൻ ചേട്ടാ, എന്തിനാണ് നിസ്സാരകാര്യത്തിനു വേണ്ടി ഇത്ര കോപിഷ്ഠനായത്?

ശൗൽ രാജാവിന്റെ കാലത്ത് ഫിലിസ്ത്യർ ഇസ്രായേലിനെതിരെ പാളയമടിച്ചു. അന്ന്, ശൗൽ രാജാവിന്റെ മകൻ യോനാഥൻ തന്റെ ആയുധവാഹകനോടൊപ്പം ശത്രു പാളയത്തിൽക്കടന്ന് ഇരുപതോളം പേരെ വധിച്ചു. അവരുടെ കാവൽ സൈന്യവും കവർച്ചക്കാരും നടുങ്ങി. ഭൂമി കുലുങ്ങി. അതിഭയങ്കരമായ ഭയം പരന്നു. ശൗലും കൂട്ടാളികളും വന്നപ്പോൾ, ഫിലിസ്ത്യർ പരസ്പരം ഏറ്റുമുട്ടുന്നതാണ് കണ്ടത്. അവരുടെ കൂടെ ഉണ്ടായിരുന്ന എബ്രായരും, എഫ്രയിം മലനാട്ടിൽ ഒളിച്ചിരുന്ന ഇസ്രായേൽക്കാരും ശൗലിന്റെ പക്ഷം ചേർന്നു. അങ്ങനെ കർത്താവ് ഇസ്രായേലിനെ രക്ഷിച്ചു.

യുദ്ധം ജയിക്കുവോളം സന്ധ്യയ്ക്കു മുൻപ് ഭക്ഷണം കഴിക്കുന്നവർ ശപിക്കപ്പെട്ടവരാണെന്ന് ശൗൽ പറഞ്ഞ് ജനങ്ങളെക്കൊണ്ട് ശപഥം ചെയ്യിച്ചിരുന്നു. അവർ ഒരു കൊടും കാട്ടുപ്രദേശത്തെത്തി. അവിടെ തേൻകട്ടകൾ നിലത്തുവീണു കിടന്നിരുന്നു. തേൻ ഇറ്റിറ്റു വീഴുന്നത് അവർ കണ്ടു. ശപഥമോർത്ത് അവരാരും ഒരു തുള്ളിപോലും കുടിച്ചില്ല. യോനാഥൻ പിതാവു ചെയ്യിച്ച ശപഥം അറിഞ്ഞിരുന്നില്ല. അവൻ അൽപ്പം തേൻ കുടിച്ചു. ഉടനെ അവന്റെ കണ്ണു പ്രകാശിച്ചു. എന്നാൽ, ശൗൽ ഇതറിഞ്ഞ് ക്രൂദ്ധനായി, ശപഥം തെറ്റിച്ച യോനാഥനെ വധിക്കാൻ ഉത്തരവിട്ടു. അപ്പോൾ ജനം രാജാവിനോടു പറഞ്ഞു. 'ഇസ്രായേലിനു വൻ വിജയം നേടിത്തന്ന യോനാഥൻ മരിക്കണമെന്നോ! കർത്താവാണെ, സത്യം, അവന്റെ തലയിലെ ഒരു മുടിയിഴപോലും നിലത്തു വീണുകൂടാ. അവൻ ദൈവേഷ്ടമാണ് പ്രവർത്തിച്ചത്. അങ്ങനെ ജനം യോനാഥാനെ രക്ഷിച്ചു. അവൻ ചെയ്ത വലിയ നന്മകൾക്കു മുന്നിൽ അവന്റെ നിസ്സാരമായ വീഴ്ച ക്ഷമിക്കപ്പെട്ടു.

കൂട്ടുകാരേ, നമ്മിൽ പലരും പലപ്പോഴും ഈ കഥയിലെ ശൗൽ രാജാവിനെപ്പോലെ പെരുമാറില്ലേ? ചെറിയ ചെറിയ വിഷമതകൾക്കു മുന്നിൽ, നമുക്കു ലഭിച്ച വിലപിടിപ്പുള്ള അനുഗ്രഹങ്ങൾ പലപ്പോഴും നാം മറന്നു പോകാറില്ലേ? ക്ലാസ്സദ്ധ്യാപകൻ തരുന്ന അറിവുകളും പാഠങ്ങളും കൂടുതൽ ശ്രദ്ധയോടെ സ്വീകരിക്കുന്നതിനു പകരം, എപ്പോഴോ കിട്ടിയ ഒരു ശിക്ഷയുടെ പേരിൽ അദ്ദേഹത്തോടു ചിലർ വെറുപ്പു സൂക്ഷിക്കാറില്ലേ? ഏറ്റവും പ്രിയപ്പെട്ട ഒരു കൂട്ടുകാരൻ വെറുതെ ഒന്നു കളിയാക്കിയതിന്റെ പേരിൽ ആഴ്ചകളോളം മിണ്ടാതെ നടക്കുന്നവരില്ലേ? ജംബൻ കാളയുടെ അനുഭവം കണ്ടുവല്ലോ. ഇങ്ങനെ നാം, നിസ്സാരകാര്യങ്ങളെ ഊതിപ്പെരുപ്പിക്കുമ്പോൾ തീർച്ചയായും നമ്മെത്തന്നെ മുറിവേൽപ്പിക്കുകയാണ്, അതുകൊണ്ട് കൂട്ടുകാരേ ഈ ഒരു കുഞ്ഞുചിന്ത എപ്പോഴും മനസ്സിലുണ്ടാകണേ! നിസ്സാരകാര്യങ്ങൾ നിസ്സാരങ്ങളായിത്തന്നെ കാണണം. തമാശകൾ തമാശകളായും. ദൈവം നൽകിയ അനുഗ്രഹങ്ങൾ കണ്ണുതുറന്നു കാണുമ്പോൾ, ജീവിതത്തിലെ പല വിഷമതകളും നിസ്സാരമാണെന്നു നമുക്കു മനസ്സിലാകും. "ക്രിസ്തുയേശുവിനെപ്പറ്റിയുള്ള പരിജ്ഞാനത്തിന്റെ ശ്രേഷ്ഠത നിമിത്തം ഞാൻ എല്ലാം ചേതം എന്ന് എണ്ണുന്നു" (ഫിലി.3:8).

നിസ്സാരകാര്യങ്ങൾ നിസ്സാരങ്ങളായിത്തന്നെ കാണണം. തമാശകൾ തമാശകളായും. ദൈവം നൽകിയ അനുഗ്രഹങ്ങൾ കണ്ണു തുറന്നു കാണുമ്പോൾ, ജീവിതത്തിലെ പല വിഷമതകളും നിസ്സാരമാണെന്നു നമുക്കു മനസ്സിലാകും.






# സാമൂഹ്യതിന്മകൾക്കെതിരെ

മജീഷ്യൻ നാഥ്

**കുട്ടികളുടെ വളർച്ചയ്ക്കായി എന്നു പരസ്യം കാട്ടി ജനങ്ങളെ വഞ്ചിക്കുകയാണ് മിക്ക കമ്പനികളും. ഈ സത്യം മാധ്യമങ്ങളും അധികൃതരും ഏറ്റെടുക്കുന്നതിന് വളരെ മുൻപേ ഇത്തരം വിഷ-ഭക്ഷണങ്ങൾക്കെതിരെ പ്രചരണപരിപാടികളുമായി സമൂഹമദ്ധ്യേ വന്ന വ്യക്തിയാണ് മജീഷ്യൻ നാഥ്.**




വിനോദമെന്ന നിലയിൽ തലമുറകളായി നിലനിൽക്കുവന്ന മായാജാലം ഒരു ജനകീയ കലയാണ്. അത്ഭുതവും അമ്പരപ്പും കൂടാതെ ഏറെ കൗതുകവും പ്രകടമാക്കുന്ന ഈ വിദ്യ അപാരമായ കൈയടക്കവും ഏകാഗ്രതയുമുള്ള മാന്ത്രികനെ കൊണ്ടു മാത്രമേ ചെയ്യാൻ സാധിക്കുകയുള്ളൂ. ആസ്വാദനത്തോടൊപ്പം അല്പം സാമൂഹിക പ്രതിബദ്ധത കൂടിയുണ്ടാകുമ്പോൾ ഈ വിദ്യ വിനോദമെന്നതിനപ്പുറമുള്ള തലങ്ങളിലേക്കെത്തുന്നു. അവിടെയാണ് മജീഷ്യൻ നാഥെന്ന ഇന്ദ്രജാലക്കാരന്റെ പ്രസക്തി. സമൂഹത്തിൽ വർഷങ്ങളായി കണ്ടുവരുന്ന അനാരോഗ്യ പ്രവണതകളും രോഗങ്ങളും മാത്രമല്ല പുതുതലമുറയെ കാർന്നു തിന്നുകൊണ്ടിരിക്കുന്ന മദ്യം, മയക്കുമരുന്ന്, പുകവലി, ആത്മഹത്യ, ക്യാൻസർ, റോഡപകടം, മാലിന്യം ഉയർത്തുന്ന ആരോഗ്യ പ്രശ്നങ്ങൾ, ഭക്ഷണശീലങ്ങൾ ഇവയുടെ എല്ലാം അപകടവശങ്ങൾ ഇന്ദ്രജാലത്തിലൂടെ ജനഹൃദയങ്ങങ്ങളിലെത്തിക്കുന്നു നാഥ്.

**മാജിക്കിലേക്ക് വരാൻ ഇടയായ സാഹചര്യം?**

കുട്ടിക്കാലം മുതൽക്കേ അന്ധവിശ്വാസങ്ങൾക്കെതിരായിരുന്നു. സിദ്ധന്മാർ ചെയ്തിരുന്ന പോലുള്ള അമാനുഷിക വിദ്യകൾ ചെയ്യാനാണ് ആദ്യം ശ്രമിച്ചിരുന്നത്. അതിനുശേഷം ചിന്ത മറ്റൊരു തലത്തിലായി. സമൂഹത്തിൽ നടക്കുന്ന അനാചാരങ്ങളേയും അനാരോഗ്യ രീതികളേയും ചോദ്യം ചെയ്യാൻ തുടങ്ങി. അന്നൊക്കെ സ്വന്തമായൊരു മാജിക് ടീം ഉണ്ടായിരുന്നു. ബാംഗ്ലൂരിൽ വെച്ചുണ്ടായ ഒരു തീപിടുത്തത്തിൽ മാജിക്കിന്റെ സകല സാധനങ്ങളും നശിച്ചു. അതോടെ മാജിക്കിനോടു വിട പറഞ്ഞ് തിരുവനന്തപുരത്തെത്തി. പിന്നീട് വയലാർ രവിയുടെ സാമ്പത്തിക സഹായം മൂലം വീണ്ടും മാജിക്കിൽ സജീവമായി.

**താങ്കളുടെ പ്രവർത്തനം സ്കൂളുകളെ മാത്രം കേന്ദ്രീകരിച്ച് നടത്തുന്നതിന്റെ കാരണം?**

സ്കൂളുകളെ മാത്രം കേന്ദ്രീകരിച്ചുള്ള പ്രവർത്തനങ്ങളായി ഇതിനെ കാണരുത്. ജയിലുകൾ, കോളേജുകൾ, കവലകൾ, ആദിവാസി മേഖലകൾ, മത്സ്യതൊഴിലാളി മേഖല, പള്ളിതിരുന്നാളുകൾ എന്നിവിടങ്ങളെല്ലാം പരിപാടികൾക്കായി തെരഞ്ഞെടുക്കാറുണ്ട്. അഞ്ചു വർഷം മുമ്പു വരെ സഞ്ചരിക്കുന്ന വേദിയിലാണ് പരിപാടികൾ നടത്തിയിരുന്നത്. ബസിന്റെ ഒരു വശം തുറന്ന് ലൈറ്റ്, സൗണ്ട്, കർട്ടൺ എന്നിവ അതിൽ തന്നെ സെറ്റ് ചെയ്താണ് പരിപാടികൾ അവതരിപ്പിച്ചിരുന്നത്. എന്നാൽ ചിലവിനനുസരിച്ച് വരവ് ലഭിക്കാതായപ്പോൾ ബസ് വിൽക്കേണ്ട അവസ്ഥയുണ്ടായി. കുറച്ചു നാളുകളായി കൂടുതൽ പരിപാടികളും സ്കൂളുകൾ കേന്ദ്രീകരിച്ചാണ് നടത്തുന്നത്. നാളത്തെ പൗരന്മാരാകേണ്ടത് ഇന്നത്തെ കുട്ടികളാണ്. കുട്ടികളായിരിക്കുമ്പോഴാണ് ഒരാളുടെ സ്വഭാവ രൂപീകരണം നടക്കുന്നത്. മോശം ശീലങ്ങൾ മാറ്റി നല്ല സന്ദേശങ്ങൾ നൽകേണ്ടത് കുട്ടികൾക്കാണ്. അതാണെന്റെ ലക്ഷ്യവും. മാനസികവും ശാരീരികവുമായ ആരോഗ്യമുള്ള ഒരു തലമുറയെ വാർത്തെടുക്കാൻ എനിക്കാവുന്നത് ചെയ്യുന്നു.

പത്തുവർഷങ്ങൾക്ക് മുമ്പ് മലബാറിലുള്ള ഒരു സ്കൂളിൽ പ്രോഗ്രാം നടത്താൻ പോയി സ്കൂളിനു മുന്നിലെത്തിയപ്പോൾ കറുത്ത കൊടി കെട്ടിയിരിക്കുന്നു. കാരണമന്വേഷിച്ചപ്പോൾ ച്യൂയിംഗം കുടുങ്ങി ഒരു കുട്ടി മരിച്ചു. ച്യൂയിംഗം ചവയ്ക്കു മുഖസൗന്ദര്യം വർദ്ധിപ്പിക്കൂ എന്ന പരസ്യം അനുകരിച്ചതിന്റെ ഫലമാണ് ആ കുട്ടിയുടെ മരണം.

**കുട്ടികളുടെ ആരോഗ്യ സുരക്ഷയ്ക്ക് ശ്രദ്ധിക്കേണ്ട മറ്റു കാര്യങ്ങൾ?**

പരസ്യങ്ങൾ കൊണ്ട് സൃഷ്ടിച്ചിരിക്കുന്ന മൂടൽമഞ്ഞ് നീക്കി യഥാർത്ഥ ജീവിതത്തിലേക്ക് മലയാളികൾ എത്തിയെങ്കിൽ മാത്രമേ ആരോഗ്യമുള്ള തലമുറയെ വാർത്തെടുക്കാൻ സാധിക്കൂ. കുട്ടികൾക്ക് നല്ല പോഷകഗുണമുള്ള ആഹാരം മാത്രം മതി. നമ്മുടെ ചുറ്റുപാടുമുള്ള ആഹാരപദാർത്ഥങ്ങളിൽ കുട്ടികൾക്കാവശ്യമായ ഒന്നാണ് വർണ്ണ കവറുകളിൽ കണ്ടു വരുന്ന കുറുകുറെ. അതിലൊന്നെടുത്ത് കത്തിച്ചു നോക്കൂ. 52 തരം ക്യാൻസർ ഉണ്ടാക്കുന്നു. 72% പ്ലാസ്റ്റിക്കുമാണ് അതിലടങ്ങിയിരിക്കുന്നത്. അതുപോലെ തന്നെ മറ്റു പല പായ്ക്കറ്റുകളിലും അടങ്ങിയിരിക്കുന്നത് ശരീരത്തിനു ഹാനികരമായ രാസവസ്തുക്കളാണ്.

**പരസ്യങ്ങൾ മാത്രമാണോ ഇന്നത്തെ ആരോഗ്യ പ്രശ്നങ്ങൾക്കു കാരണം?**

നമ്മുടെ ജീവിതശൈലിയും ആഹാരരീതിയുമെല്ലാം ആരോഗ്യപ്രശ്നങ്ങൾക്ക് കാരണമാകുന്നുണ്ട്. നാഗർകോവിലിൽ ഒരു പരിപാടിക്കുപോയി. ഒരു മെഡിക്കൽ സ്റ്റോറിനുമുന്നിൽ നീണ്ട ക്യൂ. തൊട്ടപ്പുറത്ത് നിരവധി ബേക്കറികളും അതിൽ നിന്നും മനസ്സിലാക്കാം മെഡിക്കൽ സ്റ്റോറിലെ തിരക്കിന്റെ കാരണം. പഞ്ചസാര ചേർത്തുണ്ടാക്കുന്നതിനേക്കാൾ രുചികരമായ മധുരമുള്ള ബിസ്ക്കറ്റുകളാണ് ഇവിടുത്തെ പ്രധാന ആകർഷണം.

ഇതിന്റെ ഉല്പാദനത്തിന് പണ്ട് സാക്രീനാണ് ഉപയോഗിച്ചിരുന്നത്. എന്നാലിപ്പോൾ കൂടുതൽ ലാഭത്തിനായി ഒരു തരം വിലകുറഞ്ഞ രാസവസ്തുവാണ് ഉപയോഗിക്കുന്നത്. ഇവയുടെ ഉപയോഗം പ്രമേഹം മാത്രമല്ല മറ്റ് ആരോഗ്യ പ്രശ്നങ്ങൾക്കും കാരണമാകും. അതുപോലെയാണ് പരസ്യങ്ങളിലൂടെ മലയാളികൾ സ്ഥിരം തട്ടിപ്പിനിരയായി കൊണ്ടിരിക്കുകയാണ്. എല്ലാമറിയാം എന്നുള്ള മലയാളിയുടെ അഹങ്കാരമാണ് അവരുടെ നാശത്തിനു കാരണം. എത്രയൊക്കെ തട്ടിപ്പിൽ അകപ്പെട്ടാലും പുതിയൊരു പരസ്യവുമായി വരുമ്പോൾ മുമ്പുണ്ടായ അനുഭവങ്ങളെല്ലാം വിസ്മരിച്ചു കൊണ്ട് വീണ്ടും അതിന്റെ കെണിയിൽ വീഴും. നമ്മുടെ സമൂഹത്തിന്റെ ഏറ്റവും വലിയ ദോഷമാണ് കബളിക്കപ്പെടുക എന്നത്.

ഒരിടയ്ക്ക് എണ്ണ തേച്ചാൽ വയറു കുറയുമെന്നൊരു പരസ്യം കണ്ടു. ശരീരത്തിലെ കൊഴുപ്പിന്റെ അളവ് കൂടുന്നതാണ് വയറു കൂടാൻ കാരണം. ആഹാരശീലത്തിനു മാറ്റം വരുത്താതെ പരസ്യത്തിനു പിന്നാലെ ഓടി. എന്നാൽ യാതൊരു പ്രയോജനവുമില്ലായെന്നു മനസ്സിലാക്കിയതോടെ സംസ്ഥാന ഗവൺമെന്റ് ആ ഉല്പന്നം നിരോധിച്ചു.

പല താരങ്ങളും പരസ്യത്തിലൂടെ പറയും ഈ സോപ്പു തേച്ചാൽ നിങ്ങളുടെ സൗന്ദര്യം വർദ്ധിക്കുമെന്ന്. എന്തൊരു ലോജിക്കില്ലാത്ത പരസ്യമാണിത്. കാരണം സോപ്പിലുപയോഗിക്കുന്നത് പന്നി, പോത്ത് തുടങ്ങിയ മൃഗങ്ങളുടെ കൊഴുപ്പാണ്. ഗുണമേന്മയുള്ള സോപ്പു വേണമെങ്കിൽ വെളിച്ചെണ്ണ ഉപയോഗിച്ച് നിർമ്മിക്കണം. എന്നാൽ കോടികളുടെ പരസ്യവും വെളിച്ചെണ്ണയുടെ ചെലവും കമ്പനിയെ സംബന്ധിച്ച് നഷ്ടമേയുണ്ടാക്കൂ. മൃഗക്കൊഴുപ്പു കൊണ്ട് നിർമ്മിക്കുന്ന സോപ്പുകളുപയോഗിച്ചാൽ രോമകൂപങ്ങൾ അയഞ്ഞ് ചർമ്മം വളരും. അതുപോലെ മാഗി ന്യൂഡിൽസ് ഇപ്പോൾ കേരളത്തിൽ നിർത്തലാക്കിയിരിക്കുകയാണ്. ഒരു പതിനഞ്ച് വർഷങ്ങൾക്ക് മുമ്പ് ഞാൻ മാഗിക്കെതിരെ സംസാരിച്ചപ്പോൾ എനിക്കെതിരെ തിരിഞ്ഞ് ആളുകൾ ഇന്ന് മാഗിക്കെതിരെ പ്രക്ഷോപത്തിനിറങ്ങുന്ന അവസ്ഥ കാണുമ്പോൾ സഹതാപം തോന്നി. ഈയവും അജിനോമോട്ടോയും മാത്രമല്ല അപകടകരമായ പല ഘടകങ്ങളും മാഗിയിലുണ്ട്. മാഗിയിലടങ്ങിയിരിക്കുന്നത് നാക്കിലെ രസമുകുളങ്ങളെ ഉദ്ദീപിപ്പിക്കുന്നതാണ് അജീനമോട്ടോ അഥവാ ചൈനീസ് സാൾട്ടാണ്. ഇത് ആഹാരസാധനങ്ങളിൽ ചേർത്താലും യഥാർത്ഥ രുചിയിൽ നിന്നും കൃത്രിമരുചിയിലേക്ക് മാറുന്നു. കുറെ ഉപയോഗിച്ച് കഴിയുമ്പോൾ കാൻസറിനു കാരണമാകും. ഹെർബൽ ടൂത്ത് പേസ്റ്റ് സ്ഥിരം ഉപയോഗിച്ചാലും ഇത് തന്നെയാവും അവസ്ഥ. ഒരു കുഞ്ഞ് ചെറുപ്പം മുതൽ ഹെർബൽ ടൂത്ത് പേസ്റ്റ് ഉപയോഗിക്കുകയാണെങ്കിൽ അവന്റെ ആയുസ്സ് ഗണ്യമായി കുറയുകയാണ്.

**വിപണിയിലെ ഉന്നതന്മാർക്കെതിരെ സംസാരിക്കുമ്പോൾ എതിർപ്പുകൾ സ്വാഭാവികമല്ലേ?**

എതിർപ്പുകൾ ധാരാളമുണ്ടാകുന്നുണ്ട്. നമ്മുടെ പരിപാടികൾ കണ്ട് ഒരാൾക്ക് മാനസാന്തരം സംഭവിക്കുകയാണെങ്കിൽ പോലും അതൊരു നല്ല കാര്യമാണ്.

ഒരിക്കൽ പുകവലിയ്ക്കെതിരെ പരിപാടി നടത്തി തിരിച്ചു വരുന്ന സമയം. ഒരു ബീഡി തൊഴിലാളി വന്ന് ഭയങ്കര ബഹളം. അയാളുടെ ജീവിത മാർഗ്ഗമാണ് ബീഡി നിർമ്മാണം. പക്ഷേ അതുമൂലം എത്ര കുടുംബങ്ങൾ അനാഥരാകുന്നു എന്ന് അയാൾ ചിന്തിക്കുന്നില്ല. കൊക്കോകോളാക്കെതിരെ പരിപാടി ചെയ്തതിന് അവിടുത്തെ തൊഴിലാളികൾ വണ്ടിക്കു നേരെ കല്ലെറിയുകയും ഭീഷണിപ്പെടുത്തുകയും ചെയ്തു. ഒരിക്കൽ പുകവലിയ്ക്കെതിരെയുള്ള ബോധവൽക്കരണ പരിപാടി കഴിഞ്ഞപ്പോൾ ഒരാൾ സ്റ്റേജിലേക്ക് കയറി വന്നു. മോശമായ രീതിയിൽ പെരുമാറാനാണെന്നാണ് ആദ്യം കരുതിയത്. എന്നാൽ അദ്ദേഹത്തിന്റെ കൈയിലുണ്ടായിരുന്ന ബീഡി കെട്ട് സ്റ്റേജിൽ വച്ചിട്ട് ഇനി ഇത് ഉപയോഗിക്കുകയില്ലെന്ന് സത്യം ചെയ്തിട്ട് ഇറങ്ങിപ്പോയി. വളരെ സന്തോഷം തോന്നിയ നിമിഷമായിരുന്നു അത്. സ്വന്തമായി സ്വത്തോ സമ്പാദ്യമോ ഉണ്ടാക്കാൻ കഴിഞ്ഞിട്ടില്ല എങ്കിലും മനസ്സിനെ സന്തോഷിപ്പിക്കുന്ന ഇത്തരം അനുഭവങ്ങൾ ഒരിക്കലും മറക്കാൻ സാധിക്കില്ല.

**കനത്ത എതിർപ്പുകളെ പ്രതിരോധിച്ചുകൊണ്ട് മാജിക് സേവനമാക്കി മാറ്റുമ്പോൾ കുടുംബത്തിന്റെ പിന്തുണ?**

സഹായിയായി വേദിയിൽ ഉള്ളത് ഭാര്യ രജീനാഥാണ്. രണ്ടു മക്കളാണുള്ളത്. മൂത്ത മകൻ ഭാഗ്യനാഥ്, ചെറിയ പ്രായത്തിൽ ഏറ്റവും കൂടുതൽ വേദികളിൽ മാജിക് കാണിച്ച് ലിംകബുക്ക് ഓഫ് റിക്കാർഡിൽ 2004–ൽ സ്ഥാനം നേടി. രണ്ടാമത്തെ മകൻ ജീവനാഥ് ഒൻപതാം ക്ലാസ്സ് വിദ്യാർത്ഥിയാണ്. എൻ. എൻ. പിള്ളയും കുടുംബവും നാടകട്രൂപ്പ് നടത്തിയതുപോലെ ഞാനും കുടുംബവും മാജിക് ടീം നടത്തുകയാണ്. കഴിഞ്ഞ മുപ്പത്തഞ്ചു വർഷമായി ഈ രംഗത്തുണ്ട്. ഇപ്പോൾ എന്റെ കുടുംബവും.

കേരളത്തിൽ ഒരു പരസ്യവും ഇല്ലാതെ വിൽക്കുന്ന ഒന്നാണ് മയക്കുമരുന്നു വിഭാഗത്തിൽപെടുന്ന ഹാൻസ്, ഗണേശ്, ശംഭു, പാൻമസാല, അതുപോലെ പുകയിലെ പൊടികൊണ്ടുള്ള മൂക്കിൻപൊടി ഞാൻ രണ്ടുവർഷം മുൻപ് മയക്കുമരുന്നിനെതിരെ കവലകൾ തോറും നടത്തിയ ബോധവൽക്കരണത്തിലെ എന്റെ മുഖ്യ ഇനം ഹാൻസ്, ഗണേശ്, ശംഭു എന്നിവയ്ക്കെതിരെയുള്ള പ്രചരണം ആയിരുന്നു. എന്റെ പരിപാടിയെ കുറിച്ച് ഒരു ഇംഗ്ലീഷ് പത്രം നാഷണൽ പേജിൽ വൻ പ്രാധാന്യത്തോടുകൂടി വാർത്ത കൊടുത്തു. അതിന്റെ കേരളത്തിലെ മൊത്ത വിതരണക്കാരായ ഒരാൾ എന്റെ ഫോൺ നമ്പർ കണ്ടുപിടിച്ച് ഭീഷണിപ്പെടുത്തി തട്ടികളയും എന്നുള്ള ഭീഷണി നിരന്തരം വന്നുകൊണ്ടിരിക്കുന്നു. അതുകൊണ്ടും ഞാൻ ഇതിൽ നിന്നും പിൻമാറുന്നില്ല എന്നു കണ്ടപ്പോൾ പണം തരാം ഇത്തരം ഉൽപന്നങ്ങൾക്കെതിരെയുള്ള പ്രചരണം നിർത്തണം. നിങ്ങൾ ആവശ്യപ്പെടുന്ന പണം തരാം. എന്നുകിൽ ഇതിനെതിരെ സംസാരിക്കാതിരിക്കുക. എനിക്ക് വേണമെങ്കിൽ പണം വാങ്ങാമായിരുന്നു. കാരണം എനിക്ക് വീടില്ല. ഈ പരിപാടിയിൽ നിന്നു കിട്ടുന്ന വരുമാനം കൊണ്ട് കുട്ടികളുടെ വിദ്യാഭ്യാസം, വീട്ടുവാടക ഇവയെല്ലാം വളരെ ബുദ്ധിമുട്ടിയാണ് കൊണ്ടുപോകുന്നത്. എന്നിട്ടും ഞാൻ ഒരു ഒത്തുതീർപ്പിനും പോയില്ല. കാരണം പിന്നാലെ വരുന്ന തലമുറ, മാനസിക ആരോഗ്യം, ശാരീരിക ആരോഗ്യവും ഉള്ളവരായിരിക്കണം എന്ന ലക്ഷ്യത്തിലാണ് ഞാൻ. അതിന് എന്നെ ഏറ്റവും അധികം സഹായിക്കുന്നത് ക്രിസ്തീയ പുരോഹിതന്മാരും, സ്കൂളുകളുടെ ചുമതലയുള്ള സിസ്റ്റേഴ്സുമാണ്. അവരോടു ഞാൻ എന്നും നന്ദിയുള്ളവനാണ്.

മജീഷ്യൻ നാഥ്
9847400080




# അദ്ധ്യാപകർക്കുള്ള ദേശീയ അവാർഡ്

പത്തനംതിട്ട റവന്യൂ ജില്ലയിൽ കുമ്പനാട് ഗവ. യു.പി.ബി. സ്കൂളിൽ ഹെഡ്മാസ്റ്ററായ ഡോ. വർഗീസ് പി. പീറ്ററിന് അധ്യാപകർക്കുള്ള ദേശീയ അവാർഡ് ലഭിച്ചു. കഴിഞ്ഞ വർഷം അധ്യാപകർക്കുള്ള സംസ്ഥാന അവാർഡ് ലഭിച്ചിരുന്നു. തിരുവല്ലാ അതിരൂപതയിൽ ഇരവിപേരൂർ സെന്റ് ആൻസ് ഇടവകാംഗമാണ്. 30.04.2015–ൽ സർവ്വീസിൽ നിന്നും വിരമിച്ചശേഷം ചെങ്ങരൂർ മാർ സേവേറിയോസ് ട്രെയിനിംഗ് കോളേജിൽ ലക്ചററായി ഇപ്പോൾ ജോലിചെയ്തുവരുന്നു. ചെറുകഥ, നോവൽ എന്നീ മേഖലകളിൽ സാന്നിദ്ധ്യമുണ്ട്. ഉണ്ണിമായ ശ്രദ്ധേയമായ ബാല നോവലാണ്. തിരുവല്ലാ അതിരൂപതാ പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി, കാറ്റിക്കിസം എക്സിക്യൂട്ടീവ് കമ്മറ്റിയംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിരുന്നു. അതിരൂപതാ ഫാമിലി അപ്പസ്തൊലേറ്റിൽ വിവാഹ ഒരുക്ക സെമിനാറിൽ ക്ലാസ്സുകൾ നയിക്കുന്നുണ്ട്. പുറമറ്റം പുത്തൻ കയ്യാലയ്ക്കൽ കുടുംബാംഗം. ഭാര്യ ശോശാമ്മ, ജൻ വർഗീസ് (മകൻ), ജീവേശ് വർഗീസ് (മകൻ), ലിന്റാമേരി ഏബ്രഹാം (മരുമകൾ).


ലഹരിയുടെ മായാലോകം



പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ
ഡോ. ജോജുജോൺ വടക്കേടത്ത്

# മദ്യാസക്തി രോഗത്തിന്റെ 5 തലങ്ങൾ

(തുടർച്ച)

മദ്യാസക്തി രോഗത്തിന് അഞ്ച് തലങ്ങളുണ്ട്. മദ്യാസക്തി ശരീരത്തെയും മനസ്സിനെയും ആത്മാവിനെയും കുടുംബത്തെയും സമൂഹത്തെയും തകർക്കുന്ന ഒരു മാരകരോഗമാണ്. മുൻ ലക്കത്തിൽ ശാരീരികതലം നാം വിശദമായി കണ്ടുകഴിഞ്ഞു.

**2. മാനസികതലം**

മനസ്സിന് 3 തലങ്ങളുണ്ട്. ബോധതലം, ഉപബോധതലം, അബോധതലം. ഈ മൂന്ന് തലങ്ങളെയും മദ്യം ദോഷകരമായി ബാധിക്കുന്നു. മദ്യം എല്ലാ പ്രശ്നങ്ങൾക്കും പരിഹാരമാണെന്ന ഒരു നുണചിന്ത മനുഷ്യമനസ്സിൽ കടന്നുകൂടിയിട്ടുണ്ട്. നല്ല വിത്തുകളുടെ കൂട്ടത്തിൽ കളയും വിതയ്ക്കുക എന്നതാണല്ലോ സാത്താന്റെ തന്ത്രം. "അവൻ നുണയനും നുണയുടെ പിതാവുമാണ്" (യോഹ. 8:44). തുടക്കത്തിൽ മദ്യപാനം രസകരമായി തോന്നാം. എന്നാൽ പെട്ടെന്ന് പ്രശ്നങ്ങൾ മദ്യപാനിയെ കീഴ്പ്പെടുത്തും. ബന്ധങ്ങൾ തകരുകയും അയാൾ ഒറ്റപ്പെടുകയും ചെയ്യും. "എന്നെ ആരും സ്നേഹിക്കുന്നില്ല, അംഗീകരിക്കുന്നില്ല, മനസ്സിലാക്കുന്നില്ല, തള്ളയും മക്കളും ഒറ്റക്കെട്ട്, ഇങ്ങനെ ഇനി എന്തിന് ഞാൻ ജീവിക്കണം" എന്ന് തോന്നിത്തുടങ്ങും. മദ്യപാനം മൂലം ഉറക്കമില്ലായ്മ, ഏകാന്തത, അപകർഷതാബോധം, വെറുപ്പ്, ചിട്ടയില്ലാത്ത ജീവിതരീതി, ആകാംക്ഷ, പരാജയബോധം, അംഗീകാരദാഹം, ധാർമ്മിക തകർച്ച, വിഷാദരോഗങ്ങൾ, ഒറ്റപ്പെടൽ എന്നീ അവസ്ഥകൾ ഉണ്ടാകുന്നു. മദ്യപാനികൾ പലരും സംശയരോഗികളാണ്. ഇവർ ഭാര്യയെ അകാരണമായി സംശയിക്കുന്നു. ഇങ്ങനെയുള്ള ഭാര്യമാർ നരകയാതനയാണ് അനുഭവിക്കുന്നത്. കേരളം മാനസിക രോഗികളുടെ നാടായി മാറുകയാണ്.

മദ്യാസക്തർക്ക് ആത്മഹത്യാ പ്രവണത കൂടുതലാണ്. "മോഷ്ടിക്കാനും കൊല്ലാനും നശിപ്പിക്കാനുമാണ് കള്ളൻ വരുന്നത്" (യോഹ. 10:10) "അവനാകട്ടെ ആദിമുതൽ കൊലപാതകിയാണ്" (യോഹ. 8:44). മദ്യാസക്തൻ പിശാചിന്റെ ഈ വഞ്ചനയിൽ വീണുപോകാൻ സാധ്യതയേറെയുണ്ട്.

**3. ആത്മീയതലം**

ഒരു രോഗം വരുമ്പോൾ നാം കൂടുതൽ പ്രാർത്ഥിക്കുകയും ദൈവത്തോടടുക്കുകയും ചെയ്യും. മദ്യാസക്തി രോഗിക്ക് ഇത് കഴിയുന്നില്ല. അയാൾ ദൈവത്തിൽ നിന്നകലുകയും എല്ലാ വിധത്തിലുമുള്ള തിന്മകൾക്ക് അടിമപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ ആത്മാവ് നശിക്കുന്നതുകൊണ്ട് മദ്യപാനത്തെ 'പാപത്തിലേക്ക് നയിക്കുന്ന രോഗം' (sinful disease) എന്ന് പറയുന്നു.

മദ്യാസക്തർ ആത്മീയ കാര്യങ്ങളോട് മുഖം തിരിക്കുകയും ജഡമോഹങ്ങളിൽ കുടുങ്ങി കെണിയിലാവുകയും ചെയ്യുന്നു. കൂദാശകളോട് താല്പര്യകുറവ്, സഭാവിമർശനം, വൈദികവിരോധം, ദൈവവചനത്തോട് താല്പര്യമില്ലായ്മ, പ്രാർത്ഥന ഇല്ലാത്ത അവസ്ഥ എന്നിവ മദ്യാസക്തരിൽ കണ്ടുവരുന്നു. ദൈവവിരുദ്ധമായ കാര്യങ്ങളോട് താല്പര്യവും ആസക്തിയും ഉണ്ടാകുന്നു. വെറുപ്പ്, വ്യഭിചാരം, അശുദ്ധി, ദുർവൃത്തി, അസൂയ, കോപം, മാത്സര്യം, ഭിന്നത എന്നീ ജഢത്തിന്റെ പ്രവർത്തികൾക്ക് അടിമപ്പെടാൻ സാധ്യതയേറുന്നു. "തങ്ങളുടെ ദൈവത്തിന്റെ അടുത്തേക്ക് തിരികെപ്പോകാൻ അവരുടെ പ്രവർത്തികൾ അവരെ അനുവദിക്കുന്നില്ല. കാരണം വ്യഭിചാരദുർഭൂതം അവരിൽ കുടികൊള്ളുന്നു; അവർ കർത്താവിനെ അറിയുന്നുമില്ല" (ഹോസി. 5:4).

**4. കുടുംബതലം**

മദ്യാസക്തന്റെ കുടുംബം ഭൂമിയിലെ നരകമാണ്. ഭാര്യയും കുഞ്ഞുങ്ങളും വഴിയാധാരമാകുന്നു. സാമ്പത്തികമേഖല തകരുന്നു. പട്ടിണിയും അസംതൃപ്തിയും പടരുന്നു. ഇന്നത്തെ കുടുംബങ്ങൾ നേരിടുന്ന സുപ്രധാന പ്രശ്നം ലഹരിയും അതുമൂലമുണ്ടാകുന്ന കുടുംബപ്രശ്നങ്ങളുമാണ്. **മദ്യാസക്തരുടെ മക്കൾ** മദ്യാസക്തരാകാൻ സാധ്യത കൂടുതലാണ്. സമഗ്രവ്യക്തിത്വവളർച്ച ലഭിക്കാതെ, മാനസിക വൈകല്യങ്ങൾ ഉള്ളവരാകാൻ സാധ്യതയേറുന്നു. ചിലർ കുറ്റവാളികളാകുന്നു. അരുതാത്ത ബന്ധങ്ങൾവഴി അവരുടെ വളർച്ചയും വിദ്യാഭ്യാസവും ഭാവിയും ഇരുട്ടിലാകുന്നു. **മദ്യാസക്തന്റെ ഭാര്യ** ലോകത്ത് ഏറ്റവും പീഢനം ഏല്ക്കുന്ന സ്ത്രീയാണ്. അവൾ, നിസ്സഹായത, സംശയരോഗം, കുറ്റബോധം, ഉത്കണ്ഠ, ആത്മനിന്ദ എന്നിവയിലൂടെ നീങ്ങി രോഗിയായി മാറുന്നു. ഇവൾക്ക് ഭർത്താവിനേക്കാളധികം മനോരോഗചികിത്സ വേണ്ടിവന്നേക്കാം. ഇവളെ തിരിച്ചറിയാൻ എളുപ്പമാണ്. അവൾ ഹൃദയം തുറന്ന് ചിരിക്കാൻ മറന്നുപോയവളും, മരണവീടിനെ ഓർമ്മിപ്പിക്കുന്ന മുഖഭാവം ഉള്ളവളുമാണ്.

## 5. സാമൂഹികതലം

മദ്യാസക്തൻ മറ്റുള്ളവരോട് അപമര്യാദയായി പെരുമാറുന്നു. അക്രമവും വഴക്കുമായി നടക്കുന്ന വ്യക്തി സമൂഹമനസ്സാക്ഷിയിൽ ആഘാതം സൃഷ്ടിക്കുന്നു. അയാൾ എല്ലാവരാലും വെറുക്കപ്പെടുന്നു. 2010 ലെ കണക്കുകൾ അനുസരിച്ച്, ദേശീയതലത്തിൽ ആളോഹരി മദ്യപാനം 4 ലിറ്റർ. എന്നാൽ കേരളത്തിൽ ഇത് 8.3 ലിറ്റർ. കേരളത്തിൽ 47 ലക്ഷം ജനങ്ങൾ മദ്യം ഉപയോഗിക്കുന്നവരാണ്. ഇതിൽ 17 ലക്ഷം പേർ ദിവസവും മദ്യപിക്കുന്നു. 3–5% സ്ത്രീകൾ മദ്യം ഉപയോഗിക്കുന്നു. സ്ത്രീകളുടെ മദ്യാസക്തി കൂടിവരുന്നു. 85% റോഡ് അപകടങ്ങൾ, 34% ആത്മഹത്യ, 90% വിവാഹമോചനങ്ങൾ, 17% മനോരോഗങ്ങൾ, ദാരിദ്ര്യം, കൊലപാതകങ്ങൾ, ലൈംഗിക വ്യതിയാനം എന്നിവയുടെ മൂലകാരണം ലഹരി ആസക്തി തന്നെയാണ് എന്ന് പഠനങ്ങൾ സൂചിപ്പിക്കുന്നു.

ഒരിക്കൽ മദ്യാസക്തനായ വ്യക്തി, ജീവിതകാലം മുഴുവൻ മദ്യാസക്തനായിരിക്കും. രോഗം പൂർണ്ണമായി മാറുകയില്ല. എന്നാൽ രോഗത്തെ നിയന്ത്രിച്ച് നിർത്താൻ കഴിയും. ദൈവത്തിന് ഒന്നും അസാധ്യമല്ല. ദൈവകരങ്ങളിൽ നമ്മുടെ ബലഹീനതകളെ സമർപ്പിച്ചാൽ അവിടുന്ന് ഇടപെടുക തന്നെ ചെയ്യും. വചനം പറയുന്നു: ഫിലദെൽഫിയായിലെ ദൂതന് എഴുതുക. പരിശുദ്ധനും സത്യവാനും ദാവീദിന്റെ താക്കോൽ കൈവശമുള്ളവനും, മറ്റാർക്കും അടയ്ക്കാൻ കഴിയാത്തവണ്ണം തുറക്കുന്നവനും മറ്റാർക്കും തുറക്കാൻ കഴിയാതെവണ്ണം അടയ്ക്കുന്നവനും ആയവൻ പറയുന്നു: നിന്റെ പ്രവർത്തികൾ ഞാൻ അറിയുന്നു. ഇതാ, നിന്റെ മുൻപിൽ ആർക്കും പൂട്ടാൻ കഴിയാത്തവിധം തുറന്നുകിടക്കുന്ന ഒരു വാതിൽ ഞാൻ സ്ഥാപിച്ചിരിക്കുന്നു" (വെളി. 3:7,8). ഈ ദൈവത്തെ നമുക്ക് ആശ്രയിക്കാം.

അടുത്ത ലക്കത്തിൽ:- ലഹരിവസ്തുക്കൾ - ബൈബിൾ വെളിച്ചത്തിൽ



## തരംഗം റേഡിയോ

**Archbishop Benedict Mar Gregorios**

Tharangam radio proudly broadcasts the vision and mission of Archbishop Benedict Mar Gregorios

**Listen to the voice of His grace on Tharangam Radio everyday at 8 am,11.30 am & 8 pm EDT**
**www.tharangamradio.com**



ന്യൂജഴ്സി ക്രിസ്ത്യൻ ഭക്തിഗാനരംഗത്ത് പുത്തൻ കാഴ്ചവയ്പുമായി തരംഗം റേഡിയോ പ്രക്ഷേപണം ആരംഭിക്കുന്നു. ലോകമെമ്പാടുമുള്ള മലയാളികൾക്കായ് തിരഞ്ഞെടുക്കപ്പെട്ടതും പ്രേക്ഷക ഹൃദയം കവരുന്നതുമായ ക്രിസ്ത്യൻ ഭക്തിഗാനങ്ങളും ചിന്തോദ്ദീപ്തവുമായ പ്രഭാഷണ പരമ്പരകളും സംവാദങ്ങളും കോർത്തിണക്കി ഒരുക്കിയിരിക്കുന്ന വിവിധയിനം പരിപാടികളാണ് തരംഗം റേഡിയോയിലൂടെ പ്രക്ഷേപണം ചെയ്യുന്നത്.

ദിവസത്തിന്റെ 24 മണിക്കൂറും പ്രക്ഷേപണം ചെയ്യുന്ന പരിപാടികൾ ലോകത്തിന്റെ ഏതു ഭാഗത്തുനിന്നും ശ്രവിക്കാവുന്നതാണ്. ന്യൂജഴ്സിയിൽ നിന്നും പ്രക്ഷേപണം ആരംഭിക്കുന്ന ഈ റേഡിയോയുടെ സ്ഥാപനത്തിന്റെ സാരഥികളായി ബോബൻ സഖറിയ, ജോൺ പി. വർഗീസ് (പ്രസാദ്), ഷാൺ രാജൻ, റെനേറ്റ് സഖറിയാ തുടങ്ങിയവ പ്രവർത്തിക്കുന്നു. ഒരു നോൺ–പ്രോഫിറ്റ് സ്ഥാപനമായി രജിസ്റ്റർ ചെയ്തിരിക്കുന്ന തരംഗം റേഡിയോ, ശ്രോതാക്കളിൽ നിന്നും സഹകരണവും പ്രോത്സാഹനവും പ്രതീക്ഷിക്കുന്നു.

ക്രിസ്തീയ മൂല്യങ്ങൾക്ക് പ്രാമുഖ്യം നൽകിക്കൊണ്ട് പ്രശസ്തരായ അനേകം സംഗീത സംവിധായകരെയും പിന്നണി ഗായകരെയും ലേഖകരെയും ഉൾപ്പെടുത്തിയിട്ടുള്ള ഒരുപറ്റം പ്രവർത്തക തരംഗം റേഡിയോയുടെ വിജയത്തിനായി പ്രവർത്തിക്കുന്നു.

റേഡിയോയുടെ ഔദ്യോഗിക ഉദ്ഘാടനം അത്യുന്നത കർദ്ദിനാളും കാത്തലിക് ബിഷപ് കോൺഫറൻസ് ഓഫ് ഇന്ത്യയുടെ പ്രസിഡന്റുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ ന്യൂജഴ്സിയിലെ തരംഗം റേഡിയോ സെനറ്റിൽ വച്ച് നിർവ്വഹിച്ചു. ലോകമെമ്പാടുമുള്ള മലയാളികൾക്ക് സ്നേഹത്തിന്റെ സന്ദേശം എത്തിക്കുന്ന തരംഗം റേഡിയോയ്ക്ക് അഭിവന്ദ്യ കർദ്ദിനാൾ വിജയാശംസകൾ അറിയിക്കുകയും റേഡിയോയുടെ സാരഥികളെയും പ്രവർത്തകരെയും അഭിനന്ദിക്കുകയും ചെയ്തു.

ഒക്ടോബർ ഒന്ന് മുതൽ പ്രക്ഷേപണം ആരംഭിക്കുന്ന റേഡിയോയുടെ ഇന്റർനെറ്റ് അഡ്രസ്സ്

www.tharangamradio.com




# "മലഞ്ചരുവിൽ മത്തായി സാർ"

ജോമി തോമസ് കലയപുരം

ഫാ. ജോബിൻ ജേക്കബ് കറുകയിൽ

മലങ്കര സഭയ്ക്ക് ദൈവം നൽകിയ വരദാനമായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ സഹകാരികളിൽ പ്രമുഖനായ മലഞ്ചരുവിൽ മത്തായി സാറിനെക്കുറിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അനുഗ്രഹീത എഴുത്തുകാരനായ ശ്രീ. ജോമി തോമസ് കലയപുരം തയ്യാറാക്കിയ **"മലഞ്ചരുവിൽ മത്തായി സാർ"** എന്ന ഗ്രന്ഥം ഈടുറ്റതും ശ്രദ്ധേയവുമാണ്. ചരിത്രപരമായി പ്രാധാന്യമർഹിക്കുന്ന ഈ ഗ്രന്ഥം, കോട്ടയം ബഥനി പബ്ലിക്കേഷൻസ് ആണ് പ്രസിദ്ധീകരിച്ചിരിക്കുന്നത്. 15 അധ്യായങ്ങളായി 135 പേജോടു കൂടിയ ഈ ഗ്രന്ഥം മലങ്കര സഭാ ചരിത്രത്തിന്റെ സുവർണ്ണരേഖകളിൽ പൊൻതൂവലാണ്.




മലഞ്ചരുവിൽ കുടുംബചരിത്രം വിവരിച്ചുകൊണ്ട് ആരംഭിക്കുന്ന ഗ്രന്ഥകാരൻ, കുടുംബത്തിന്റെ യശസ്സ് വാനോളം ഉയർത്തിയ മലഞ്ചരുവിൽ മത്തായി സാറിന്റെ ബാല്യകാലത്തെക്കുറിച്ച് തുടർന്ന് വിവരിക്കുന്നു. പുനരൈക്യപ്രസ്ഥാനത്തെയും മാർ ഈവാനിയോസ് തിരുമേനിയെയും ആദ്യകാലങ്ങളിൽ എതിർത്ത മത്തായി സാറിന്റെ മാനസാന്തരകഥയാണ് തുടർന്ന് ഗ്രന്ഥകാരൻ കുറിക്കുന്നത്. പുനരൈക്യ പ്രസ്ഥാനത്തിലേക്കുള്ള മലഞ്ചരുവിൽ മത്തായി സാറിന്റെ കടന്നുവരവ് മലങ്കര സഭയുടെ ചരിത്രത്തിന്റെ ഗതിയെ തന്നെ സ്വാധീനിക്കുന്നതിന്റെ നേർചിത്രമാണ് തുടർന്നുള്ള അധ്യായങ്ങളിൽ കാണുന്നത്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിശ്വസ്തനായി പരിണമിച്ച ആ പുണ്യജീവിതത്തിന്റെ വിവിധ മാനങ്ങൾ ഗ്രന്ഥകാരൻ തുടർന്ന് അവതരിപ്പിക്കുന്നു. ദൈവദാനമായി നൽകപ്പെട്ട അനിതരസാധാരണമായ അദ്ദേഹത്തിന്റെ കഴിവുകളെക്കുറിച്ചും ദീർഘവീക്ഷണത്തെക്കുറിച്ചും ത്യാഗോജ്ജ്വലമായ സഭാസമർപ്പണത്തെക്കുറിച്ചും തുടർന്നുള്ള അധ്യായങ്ങളിൽ ഗ്രന്ഥകാരൻ വാചാലനാകുന്നു. തുടർന്നു വരുന്ന അധ്യായത്തിൽ നാം കാണുന്നത് സഭയ്ക്കും വിശാലസമൂഹത്തിനും മലഞ്ചരുവിൽ മത്തായി സാർ എന്ന മലങ്കരയുടെ വിശ്വസ്തനായ പുത്രൻ നൽകിയ അതുല്യമായ സംഭാവനകളെക്കുറിച്ചാണ്. മലഞ്ചരുവിൽ മത്തായി സാറിന്റെ മക്കൾ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പൊൻതാരകങ്ങളായ ആ കുടുംബാംഗങ്ങളെക്കുറിച്ചുള്ള ഹ്രസ്വവിവരണമാണ് പിന്നീട് കാണുന്നത്. മത്തായി സാറിന്റെ മക്കളെല്ലാവരും ആ ശ്രേഷ്ഠമായ ജീവിതമാതൃക പിൻതുടർന്നുകൊണ്ട് മലങ്കര സഭാചരിത്രത്തിൽ തങ്ങളുടേതായ അധ്യായം കുറിച്ചിട്ടുള്ളവരാണ്. 14-ാമത്തെ അധ്യായത്തിൽ മത്തായി സാറിന്റെ ഡയറിക്കുറിപ്പുകൾ അനുബന്ധമായി ചേർത്തിരിക്കുന്നത് മലങ്കര സഭയെ സംബന്ധിച്ച് ചരിത്രപരമായി മികവുറ്റതാണെന്ന് പറയുന്നതിൽ തെല്ലും അതിശയോക്തിയില്ല.

അവസാനത്തെ അധ്യായത്തിൽ ആ പുണ്യജീവിതത്തിന്റെ, ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വലങ്കൈയ്യായി പ്രവർത്തിച്ച സഭയുടെ ഉത്സാഹിയായ പുത്രൻ മലഞ്ചരുവിൽ മത്തായി സാറിന്റെ ജീവിതസായാഹ്നത്തെക്കുറിച്ചും സ്വർഗീയ ഭവനത്തിലേക്കുള്ള യാത്രയെക്കുറിച്ചും വിവരിക്കുന്നു. "ദീപ്തമായ ഓർമ്മകൾ" എന്ന തലക്കെട്ടിൽ മത്തായി സാറിന്റെ വത്സലമകൾ റവ. സി. ഫെലീഷ്യ എസ്.ഐ.സി. യുടെ ഓർമ്മക്കുറിപ്പുകളും ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ അവസാനത്തെ ഇടയലേഖനവും അനുബന്ധമായി ഈ ഗ്രന്ഥത്തിൽ ഉൾച്ചേർത്തിരിക്കുന്നത് "മലഞ്ചരുവിൽ മത്തായി സാർ" എന്ന ഈ ഗ്രന്ഥത്തെ അടുത്ത കാലത്ത് പ്രസിദ്ധീകരിക്കപ്പെട്ട സഭാചരിത്രത്തിലെ ചരിത്രപ്രാധാന്യമുള്ള ഗ്രന്ഥങ്ങളിൽ ഏറെ ശ്രദ്ധേയമാക്കുന്നു എന്നത് നിസ്തർക്കമായ സംഗതിയാണ്. പുനരൈക്യ പന്ഥാവിലെ പ്രകാശഗോപുരമായ, അത്മായ പ്രമുഖനായ, ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മുക്ത്യാർ ശ്രീ. മലഞ്ചരുവിൽ മത്തായി സാറിന്റെ ജീവിതരേഖ ഏറെ ആസ്വാദ്യകരമായി വിജ്ഞാനപ്രദമായി അവതരിപ്പിക്കുന്നതിൽ ഗ്രന്ഥകാരൻ വിജയിച്ചു എന്നത് അഭിനന്ദ നാർഹമാകാര്യമാണ്.

ഈ പുസ്തകത്തിന്റെ കോപ്പികൾ പട്ടം സെന്റ് ഇഗ്നേഷ്യസ് സെന്ററിലും നാലാഞ്ചിറ അടക്കമുള്ള ബഥനി ബുക്ക് സെന്ററുകളിലും ലഭ്യമാണ്.




# കുട്ടികൾക്ക് മാതാപിതാക്കൾ സമ്മാനമായി നൽകേണ്ട പുസ്തകം

ഫാ. തോമസ് കുഴിനാപ്പുറത്ത്




മാർ ഈവാനിയോസ് എന്ന അതുല്യ വ്യക്തിത്വത്തിൽ നിന്നും സ്ഫുരിക്കുന്ന പ്രകാശ കിരണങ്ങൾ കാലാതീതമായി തലമുറകളെ പ്രകാശിപ്പിക്കുവാൻ പോരുന്നതാണ്. ഈ വിശുദ്ധ വ്യക്തിത്വത്തെ വിവിധ വീക്ഷണ കോണുകളിൽ നോക്കിക്കാണുവാൻ പലരും പരിശ്രമിച്ചിട്ടുണ്ട്. വിശുദ്ധനായി, ദാർശനികനായി, സഭാസ്നേഹിയായി, സാമൂഹിക പരിഷ്കർത്താവായി, വിദ്യാഭ്യാസ വിചക്ഷണനായി, ഒക്കെ ആ വ്യക്തിത്വം വിലയിരുത്തപ്പെട്ടിട്ടുണ്ട്. ചിത്രകഥകളിലൂടെയും മറ്റും കുട്ടികൾക്കുമുന്നിലും ആ മഹദ് വ്യക്തിത്വം ആകർഷണീയമായ രീതിയിൽ അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ കുട്ടികളുടെ വ്യക്തിത്വം രൂപപ്പെടുന്ന കാലയളവിൽ അവരുടെ വ്യക്തിത്വ വികാസത്തിന് ഉതകുന്ന തരത്തിൽ മാർ ഈവാനിയോസ് തിരുമേനിയെ അവതരിപ്പിക്കുന്നതിനുള്ള പരിശ്രമം ഇതാദ്യമാണ്.

ശ്രീ ഉണ്ണി അമ്മയമ്പലം കുട്ടികളുടെ വ്യക്തിത്വ വികസനത്തിൽ അതീവ തൽപ്പരനായി വിവിധ കലാലയങ്ങളിൽ പ്രവർത്തിച്ചു പരിചയമുള്ള ആളാണ്. ഈ അനുഭവസമ്പത്തിന്റെ പശ്ചാത്തലത്തിൽ മാർ ഈവാനിയോസ് തിരുമേനിയുടെ വ്യക്തിത്വത്തെ കുട്ടികൾക്കു മുൻപിൻ അവതരിപ്പിക്കുവാനുള്ള പരിശ്രമത്തിൽ അദ്ദേഹം ഏറെ വിജയിച്ചിരിക്കുന്നു.

ഈ ഗ്രന്ഥത്തിലൂടെ **കുട്ടികളുടെ വ്യക്തിത്വ വികസനത്തിന് ഒരു സദ്മാതൃകയായി മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതത്തെ അവതരിപ്പിക്കുകയാണ്.** ലാളിത്യമാർന്ന രചനാശൈലി കൊണ്ടും അവതരണത്തിലെ ആകർഷണീയതകൊണ്ടും ഈ ഗ്രന്ഥം കുട്ടികൾക്കിടയിൽ ഏറെ സ്വാധീനം ചെലുത്താൻ പോരുന്നതാണെന്ന് പറയട്ടെ. മാർ ഈവാനിയോസ് തിരുമേനിയുടെ വ്യക്തിത്വത്തിന്റെ വിവിധ വശങ്ങൾ മനഃശാസ്ത്രപരമായി വ്യക്തിത്വ വികസനം ലക്ഷ്യം വച്ചുകൊണ്ട് അവതരിപ്പിക്കപ്പെടുമ്പോൾ കുട്ടികളുടെ സ്വഭാവ രൂപവത്കരണത്തിലൂടെ ഒരു നല്ല തലമുറയെ വാർത്തെടുക്കുക എന്ന വലിയ സ്വപ്നമാണ് ഗ്രന്ഥകാരൻ മുന്നിൽ കാണുന്നത്. കുട്ടികളുടെ ശ്രദ്ധയാകർഷിക്കത്തക്ക ആഖ്യാനശൈലി പ്രശംസനീയം തന്നെ. അതോടൊപ്പം ഓരോ ശീർഷകത്തിലും കുട്ടികൾ ഹൃദിസ്ഥമാക്കേണ്ട ശാശ്വത മൂല്യങ്ങൾ പ്രാധാന്യത്തോടെ അവർക്കു മുന്നിൽ വയ്ക്കുമ്പോൾ നാവിൽ മധുരം നുണയുന്ന ആസ്വാദ്യതയോടെ കുട്ടികൾക്ക് ഈ പുസ്തകത്തിന്റെ താളുകളിലൂടെ കടന്നുപോകുവാനാകും. അത്തരം ഒരു മധുരം കിനിയുന്ന വാക്യം ഇവിടെ എടുത്തപറയട്ടെ, "പഠിക്കുവാൻ പഠിച്ചു മിടുക്കനാകാൻ, മിടുക്കനായി വിജയിക്കുവാൻ മാതാപിതാക്കളെ, ഗുരുക്കന്മാരെ, കൂട്ടുകാരെ സ്നേഹിച്ചുകൊണ്ട് പ്രാർത്ഥനയിലും ഈശ്വരവിശ്വാസത്തിലും ഉറച്ചുനിൽക്കുവാൻ മാർ ഈവാനിയോസ് തിരുമേനിയുടെ ഈ ബാല്യകാല അനുഭവങ്ങൾ നമുക്ക് ഉദാത്തമായ ജീവിതമാതൃകയാകണം. അങ്ങനെയെങ്കിൽ ദൈവം നമുക്ക് മുകളിൽ വെളിച്ചത്തിന്റെ കുട പിടിക്കും." (അദ്ധ്യായം 15) ഇതുപോലെയുള്ള നിരവധി ഉദാഹരണങ്ങൾ ഈ ഗ്രന്ഥത്തിൽ നിന്നും ചൂണ്ടിക്കാട്ടാനാകും.



# വിജ്ഞാനലോകം

വർഗ്ഗീസ് ജോർജ്



1. വിശുദ്ധ കൊച്ചു ത്രേസ്യയുടെ മാതാപിതാക്കളെ വിശുദ്ധരായി പ്രഖ്യാപിച്ചത് എന്ന്?
   **2015 ഒക്ടോബർ 18-ന്**
2. വിശുദ്ധ കൊച്ചുത്രേസ്യയുടെ മാതാപിതാക്കളുടെ പേര്?
   **പിതാവ് - വി. ലൂയി മാർട്ടിൻ**
   **മാതാവ് - വി. മേരി സെലിഗ്വിരിൻ**
3. വിശുദ്ധ കൊച്ചുത്രേസ്യയുടെ ജനനം എന്ന്? എത്രാമത്തെ കുഞ്ഞായിരുന്നു?
   **1873 ജനുവരി 2 (ഒമ്പതാമത്തെ കുഞ്ഞ്)**
4. വി. മേരി സെലിഗ്വിരിൻ നിര്യാതയായത് എന്ന്?
   **1877 ആഗസ്റ്റ് 28**
5. വി. മേരി സെലിഗ്വിരിന്റേയും, ലൂയി മാർട്ടിന്റേയും ജീവിതത്തിലെ "അസാധാരണമായ സഹനം" എന്തായിരുന്നു?
   **"മക്കളുടെ ജീവിതത്തിന്റെ അവസാന നിമിഷങ്ങൾ കാണേണ്ടിവന്ന അവസ്ഥ".**

---

കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ തിരുമേനി വളരെ ശ്രദ്ധേയമായ ഒരു നിരീക്ഷണം ഈ പുസ്തകത്തെ കുറിച്ച് നടത്തിയിട്ടുണ്ട്.

അതിങ്ങനെയാണ് "ദൈവത്തിന്റെ സ്വപ്നങ്ങൾ ഏറ്റെടുത്തു നടത്തുന്ന ഭാവിയിലെ വലിയ വ്യക്തികളായി മാറണം ഇന്നത്തെ കുഞ്ഞുങ്ങൾ. ദൈവസ്നേഹത്തെ പ്രതി മടുപ്പില്ലാതെ മുന്നേറാൻ നമ്മുടെ കുട്ടികൾക്ക് ഒരു മാതൃക ആവശ്യമല്ലെ. ഇവിടെ കുട്ടികൾക്ക് മാതൃകയാക്കാവുന്ന ഒരു വലിയ മനുഷ്യസ്നേഹിയുടെ ജീവിതം കാട്ടിത്തരികയാണ് ഈ പുസ്തകം. ലോകം ആദരിക്കുന്ന മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ അഭിമാനമായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതവും ആ വലിയ ജീവിതത്തിന്റെ വ്യക്തിത്വ സവിശേഷതകളുമാണ് അവ. മാർ ഈവാനിയോസ് പിതാവിന്റെ ജീവിത സമർപ്പണം മാതൃകയാക്കുന്ന ഏതൊരു കുട്ടിയും ഭാവിയിൽ വലിയ മനുഷ്യരായി രാഷ്ട്രനിർമിതിയിൽ, സഭാപുരോഗതിയിൽ, വിശ്വാസ തീക്ഷ്ണതയിൽ ഉജ്ജ്വല ദീപമായി പ്രശോഭിക്കും."

കുട്ടികളുടെ വ്യക്തിത്വ വികാസത്തിൽ അവരുടെ ബാല്യകൗമാരങ്ങൾ നിർണ്ണായക കാലയളവുകളാണ്. ഈ കാലയളവിൽ അവർക്ക് ആദർശപ്രഭ ചൊരിയുന്ന ദീപസ്തംഭങ്ങളുണ്ടാകേണ്ടത് അനിവാര്യമാണ്. ശ്രീ. ഉണ്ണി അമ്മയമ്പലത്തിന്റെ 'വരൂ കുട്ടികളേ, മാർ ഈവാനിയോസ് പിതാവ് വിളിക്കുന്നു' എന്ന ഈ ചെറുഗ്രന്ഥം ഈ രംഗത്ത് ഒരു മികച്ച ചുവടുവയ്പ്പാണ്.

*(അവതാരികയിൽ നിന്ന്)*

# ഉപകാരസ്മരണ





മാർ ഗ്രിഗോറിയോസ് ഹൈസ്കൂൾ
പ്രാവച്ചമ്പലം



റെജി മാവേലിക്കര

# പാവനസ്മരണയ്ക്ക്



## റോഷ് രാജീവ് ജേക്കബ് - 29

കോടത്ത്, തിരുവനന്തപുരം

14-05-1986 - 10-07-2015

ഞങ്ങളുടെ എല്ലാമായിരുന്ന റോഷ് രാജീവ് ജേക്കബിന്റെ അപകടാവസ്ഥയിൽ റോഷിനുവേണ്ടി പ്രാർത്ഥിച്ച - ലോകമെമ്പാടുമുള്ള നാനാജാതിമതസ്ഥർക്കും, സ്വിറ്റ്സർലന്റിൽവെച്ച് ഞങ്ങളെ സഹായിക്കുകയും, പ്രാർത്ഥിക്കുകയും, വി. കുർബാനയും രോഗീലേപനവും സ്വീകരിച്ച് കർത്താവിൽ നിദ്രപ്രാപിക്കന്ന സമയത്ത് ഞങ്ങളോടൊപ്പം നിന്ന വന്ദ്യവൈദികർ, സ്വിറ്റ്സർലന്റിലെ ക്നാനായ വിശ്വാസികൾ, ETH യൂണിവേഴ്സിറ്റിയിലെ പ്രൊഫസർമാർ, സഹപാഠികൾ, PSI ഗവേഷണകേന്ദ്രത്തിലെ സഹപ്രവർത്തകർ, യൂണിവേഴ്സിറ്റി ആശുപത്രിയിലെ സ്റ്റാഫ് അംഗങ്ങൾ, ഭവനത്തിലും ശവസംസ്കാര ശുശ്രൂഷയിലും സംബന്ധിച്ച് ഞങ്ങളെ ആശ്വസിപ്പിച്ച അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി, ബഹു. വൈദികർ, സന്ന്യസ്തർ, ജനപ്രതിനിധികൾ, വിവിധ രാഷ്ട്രീയ നേതാക്കൾ, ഉദ്യോഗസ്ഥ പ്രമുഖർ, ഇടവക അംഗങ്ങൾ, ബന്ധുമിത്രാദികൾ..... എല്ലാവർക്കും ഞങ്ങളുടെ നന്ദിയും സ്നേഹവും അറിയിച്ചുകൊള്ളുന്നു.

ദു:ഖാർത്തരായ<br>
കോടത്ത് കുടുംബാംഗങ്ങൾ



RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 29-10-2015 Posting Date 29-10-2015

**Christavakahalam Monthly November 2015**
Annual Subscription Rs. 150/-
Single Copy Rs. 15/-




Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com